മർഹൂം മൂസ ഉസ്താദ് സ്മരണിക



# ഒരു ഗുരുവിന്റെ കാൽപാടുകൾ

# ആരംഭം

ഈ വിലപ്പെട്ട ഗ്രന്ഥം നിങ്ങളുടെ കൈകളിലേൽപ്പിക്കുമ്പോൾ ഒരു പാട് പേരുടെ അദ്ധ്വാനവും ആഗ്രഹവും സഫലമാവുകയാണ്– അൽഹംദുലില്ലാഹ്!

നാൽപതു പൂർത്തിയാകുന്നതിനു മുമ്പേ നമ്മോട് വിട പറഞ്ഞ വന്ദ്യ ഗുരു മൂസ ഉസ്താദിന്റെ ജീവിത സന്ദേശങ്ങൾ പകർന്നു നൽകുക വഴി, പ്രതിസന്ധികളിൽ ഒരു വിശ്വാസി എങ്ങനെയാണ് പിടിച്ചു നിൽക്കേണ്ടത് എന്ന വലിയ പാഠം ഉൾകൊള്ളാനാവുമെന്ന ചിന്തയാണ് ഇങ്ങനെയൊരു ഉദ്യമത്തിനു പിന്നിലെ പ്രചോദനം.

വിശുദ്ധ ഖുർആനിൽ വിശ്വാസ കർമ്മങ്ങളും വിധി വിലക്കുകളും പ്രതിപാദിക്കുന്നതിലേറെ, മുൻകഴിഞ്ഞ പ്രവാചകരുടെയും മഹത്വുക്കളുടെയും ചരിത്രങ്ങൾ പറഞ്ഞ് തന്ന്, പാഠങ്ങൾ ഉൾക്കൊണ്ട് ജീവിക്കാനാണ് അല്ലാഹു കൽപിക്കുന്നത്. അവരുടെ ജീവിത രീതികളും പരീക്ഷണങ്ങളെ തരണം ചെയ്ത് വിജയം കൈവരിച്ച മാർഗ്ഗങ്ങളും പ്രബോധന തന്ത്രങ്ങളും നേതൃപാടവ

വുമെല്ലാം വിശദീകരിക്കുന്നതിലൂടെ, വർത്തമാന കാലത്തിൽ ജീവിക്കുന്നവർക്ക് പരിശുദ്ധ ദീനിൽ അടിയുറച്ചു നിൽക്കാനുള്ള കരുത്തേകുക എന്നതായിരുന്നു പ്രധാന താൽപര്യം. അതിനാൽ തന്നെ മഹാൻമാരുടെ ജീവിത ചരിത്രങ്ങൾ പുതു തലമുറക്കു വേണ്ടി അണയാതെ സൂക്ഷിക്കൽ ഓരോ മുഅ്മിനും ബാധ്യത യായി ഏറ്റെടുക്കേണ്ടതാണ്.

ജീവിതത്തിൽ വിജയം കൈവരിക്കുന്നതിനു നിദാനമായ തഖ്‌വാ, സൂക്ഷമത, ക്ഷമ, മഹാന്മാരുമായി ബന്ധം സ്ഥാപിക്കൽ, ആത്മീയ സദസ്സുകളിൽ പങ്കുചേരൽ.. തുടങ്ങി നിരവധി ഗുണ ങ്ങൾ ജീവിതത്തിൽ പകർത്തി നമുക്കു മുമ്പേ കടന്ന് പോയ ഉജ്ജ്വല ജീവിതമായിരുന്നു വന്ദ്യഗുരുവിന്റേത്. അവരുടെ കാൽപാടുകൾ പിൻപറ്റി ജീവിക്കാൻ അല്ലാഹു നമുക്ക് തൗഫീഖ് നൽകട്ടെ- ആമീൻ!

ഈ സംരംഭത്തിനു സമ്മതം നൽകി എല്ലാ വിധ പ്രോത്സാ ഹനവും പിന്തുണയും നൽകിയ ശൈഖുന അൽ ഉസ്താദ് സയ്യിദ് ഇബ്റാഹീമുൽ ഖലീലുൽ ബുഖാരി തങ്ങൾ അവർകളാണ് ഈ ഗ്രന്ഥത്തിന്റെ വിജയമാർഗ്ഗം.

എല്ലാ നിലക്കും മികച്ചതാണെന്ന് അവകാശ വാദമില്ല. എങ്കി ലും, കുറഞ്ഞ സമയത്തിനുള്ളിൽ തയ്യാറാക്കിയതിനാൽ, പരമാ വധി കുറ്റമറ്റതാക്കാൻ കഠിന യത്നം ചെയ്തിട്ടുണ്ട്.

ഇതിനു വേണ്ടി ആശീർവാദം നൽകി അനുഗ്രഹിച്ച ഉസ്താ ദുമാർ, ദർസ് ജീവിതത്തെ കുറിച്ച് വിവരങ്ങൾ തന്ന കുട്ടശ്ശേരി മുഹ മ്മദ് ഫൈസി മുസ്‌ലിയാർ, ഇതിനായി സഹകരിച്ച എല്ലാ സന്മന സ്സുകൾക്കും നന്ദി പ്രകാശിപ്പിക്കുന്നു...

## സന്ദേശം

മൂസ സഖാഫി ദീനിനു വേണ്ടി ജീവിതം സമർപ്പിച്ച നിസ്വാർത്ഥ സേവകനായിരുന്നു. ഇടക്കാലത്ത് വെച്ച് ജീവിതം പൊലിഞ്ഞുപോയ ഈ ശിഷ്യന്റെ പരലോക ജീവിതം അല്ലാഹു വെളച്ചമാക്കട്ടെ. അതോടൊപ്പം സഖാഫിയുടെ പറക്കമുറ്റാത്ത മക്കൾ, പണി തീരാത്ത വീട് എന്നിവയൊക്കെ നമ്മുടെ ശ്രദ്ധയിലുണ്ടാവണം. മൂസ സഖാഫിയുടെ സ്മരണിക എല്ലാവരും വായിക്കുകയും പകർത്തുകയും അതിനുവേണ്ട സഹായസഹകരണങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്യണമെന്നഭ്യർത്ഥിക്കുന്നു.

എന്ന്,

**കാന്തപുരം എ. പി അബൂബക്കർ മുസ്ലിയാർ**

ജന:സെക്രട്ടറി, മർകസുസ്സഖാഫത്തിസ്സുന്നിയ്യഃ

## അവതാരിക

# മഹത്തായ മാതൃകാ ജീവിതം.

മർഹൂം മൂസ മുസ്‌ലിയാരെ ഓർക്കുമ്പോൾ ഉഖ്‌റവിയ്യായ ഒരു പണ്ഡിതന്റെ മുഴുവൻ ലക്ഷണങ്ങളും സമ്മേളിച്ച ഒരു പണ്ഡിതന്റെ ചിത്രമാണ് ഓർമ്മ വരുന്നത്. അല്ലാഹുവിന്റെ ദീനീ മാർഗ്ഗത്തിൽ ദർസ്സീ രംഗത്ത് അവസാന നിശ്വാസം വരെ കഴിഞ്ഞ് കൂടാൻ ഭാഗ്യം ലഭിച്ച മഹത്തായ ജന്മമായിരുന്നു.

പ്രതിസന്ധികളും പ്രശ്നങ്ങളും മാത്രമായിരുന്നു കുട്ടിക്കാലം മുതൽ സഖാഫിക്കുണ്ടായിരുന്നത്. അനാഥനായി വളർന്നു. ദാരിദ്ര്യവും ദുരിതവും കുടുംബത്തെ നക്കി തുടച്ച് കടന്നു വന്നെങ്കിൽ സഖാഫി ദീനീ പഠന രംഗത്ത് ഉറച്ച് നിന്നു. ഒരു വിധത്തിലുള്ള മാനസിക ചാഞ്ചല്യത്തിനും തയ്യാറായില്ല. അദ്ധ്വാനിച്ച് പഠിച്ച് ബിരുദമെടുത്ത് മത അദ്ധ്യാപന രംഗത്തേക്ക് കടന്നുവന്നു. പക്ഷെ, ദുരിതങ്ങളും പ്രതിസന്ധികളും തുടർച്ചയായി തന്നെ വേട്ടയാടി. ഉപ്പയും കുടുംബവും ജ്യേഷ്ഠനുമൊക്കെ ഒന്നൊന്നായി ഇല്ലാതായി. നാടും വീടും നഷ്ടപ്പെട്ടു. ഭാര്യയേയും മക്കളെയും വാടകമുറിയിലും കടകളുടെ ഗോഡൗൺ മുറികളിൽ വരെ ഒറ്റക്ക് താമസി

പ്പിച്ചു. ദുരിതം കടിച്ചും കുടിച്ചിറക്കിയും ജീവിച്ചു. പക്ഷെ, മത അദ്ധ്യാപന രംഗത്ത് ഒരു വിട്ടുവീഴ്ചക്കും അദ്ധേഹം തുനിഞ്ഞില്ല. ദർസ് നടത്തുക എന്ന തന്റെ അഭിലാത്തിനു മുമ്പിൽ തന്റെ പ്രാരാബ്ധങ്ങളൊക്കെ വെറും ചിതൽ പുറ്റുകൾ മാത്രമായിരുന്നു. പ്രതിസന്ധികൾ ഒന്നിടവിട്ട് വന്നപ്പോഴൊന്നും അതിന് വേണ്ടി ഒരു ദിവസത്തേയോ ഒരു നേരത്തേയോ സബ്ഖോ ദർസോ അദ്ധേഹം മാറ്റി വെച്ചില്ല. പിന്നെ പരീക്ഷണം രോഗത്തിന്റെ രൂപത്തിലായിരുന്നു. ഊരവേദനയായി അരിച്ചു വന്ന രോഗം തന്നെ ഏത് സമയത്തും ജീവൻ നശിപ്പിക്കാവുന്ന ക്യാൻസറാണെന്ന് തിരിച്ചറിഞ്ഞപ്പോഴും ദർസിനോ സബ്ഖിനോ മാറ്റം വരുത്താൻ തയ്യാറായില്ല. അവസാനം ക്ഷീണം വന്ന് തളർന്നപ്പോൾ ഹോസ്പിറ്റലിൽ പ്രവേശിച്ചപ്പോൾ മാത്രം ദർസിൽ നിന്ന് വിട്ടുനിന്നു. രോഗം അൽപം ഭേദപ്പെട്ട് വേഗം തിരിച്ചു വന്നത് ഓർമ വരുന്നു. അൽപം സുഖമായപ്പോൾ വീട്ടിൽ നിന്ന് മാറ്റിയിറങ്ങി എന്റെയടുത്ത് വന്നിരുന്നു. സന്തോഷത്തോടെ ഓതിക്കൊടുക്കാൻ സമ്മതം ചോദിക്കാനായിരുന്നു. ഞാൻ ചോദിച്ചു. മൂസ മുസ്‌ലിയാരെ കുറച്ച് ദിവസം കൂടി റെസ്റ്റ് എടുത്തോളൂ, ക്ഷീണം മാറിയിട്ടില്ലല്ലോ, അത് കഴിഞ്ഞിട്ട് മതി. പക്ഷെ അദ്ധേഹം അതിന് സമ്മതമായിരുന്നില്ല. എന്റെ സമ്മതമായിരുന്നു അദ്ധേഹത്തിനാവശ്യം. അന്നു മുതൽ വീണ്ടും പഴയത് പോലെ ഒരു ക്ഷീണവും പ്രകടിപ്പിക്കാതെ അദ്ധ്യാപനം തുടർന്നു. രണ്ടാഴ്ച കഴിഞ്ഞപ്പോൾ തന്റെ നാഥനിലേക്ക് മടങ്ങാനുള്ള ഒരുക്കങ്ങളെല്ലാം ഒന്നൊന്നായി പൂർത്തിയാക്കി. ഓരോ സബ്ഖുകളിലും തന്റെ യാത്രയെ കുറിച്ച് പലതും സൂചിപ്പിച്ചു. അവസാനം സഹ മുദരിസുമാരോട് കാര്യം വ്യക്തമായി സൂചിപ്പിച്ച് ഭാര്യയോടുള്ള വസ്വിയ്യതുകളെല്ലാം പൂർത്തിയാക്കി തന്റെ അമൂല്യ നിധികളായ മുതഅല്ലിമുകളെ ചുറ്റിലുമിരുത്തി ദിക്റും സ്വലാത്തുകളുമൊക്കെ ചൊല്ലിപ്പിച്ച് ഇഹലോകവാസം വെടിഞ്ഞു. അല്ലാഹു

അവരുടെ പരലോകജീവിതം സന്തോഷം നൽകുമാറാകട്ടെ. ആമീൻ.. അവരുടെ ഭാര്യ, പറക്കമുറ്റാത്ത അഞ്ച് മക്കൾ അവരൊക്കെ ചോദ്യ ചിഹ്നങ്ങളായി നമുക്ക് മുമ്പിലുണ്ട്. അല്ലാഹു അവരുടെ ഭാവി ജീവിതത്തിൽ ഐശ്വര്യവും ബറക്കത്തും പ്രധാനം ചെയ്യട്ടെ.. ആമീൻ..

മൂസ മുസ്‌ലിയാർ എല്ലാവർക്കും മാതൃകയാണ്. ദുൻയാവിനപ്പുറം ആഖിറത്തിലേക്ക് ഒരുങ്ങി തയ്യാറായി ആ ജീവിതത്തെ കുറിച്ച കുറിപ്പാണ് ഈ കൃതി. ഈ കൃതി വാങ്ങി വായിക്കാനും സ്വജീവിതത്തിൽ പകർത്താനും വിശ്വാസികൾ ശ്രമിക്കണം. അതുപോലെ അദ്ധേഹത്തിന്റെ കുടുംബത്തിന്റെ തുടർ ജീവിതത്തിന് നമ്മെ കൊണ്ട് സാധിക്കുന്ന സാമ്പത്തിക സഹായങ്ങളും സഹകരണങ്ങളും താങ്കളാലും താങ്കൾ വഴി മറ്റുള്ള വരിലൂടെയും എത്തിക്കണമെന്നും ഓർമ്മിപ്പിക്കുകയാണ്. അല്ലാഹു തആല നമ്മുടെ സൽക്കർമ്മങ്ങളെല്ലാം ആഖിറത്തിലുള്ള വിജയത്തിനു നിദാനമാക്കുമാറാകട്ടെ.. ആമീൻ..

**സയ്യിദ് ഇബ്റാഹീമുൽ ഖലീലുൽ ബുഖാരി**
ചെയർമാൻ
മഅ്ദിനുസ്സ്വഫത്തിൽ ഇസ്‌ലാമിയ്യ:

# ഉസ്താദിനെ അടുത്തറിയാം

മലപ്പുറം ജില്ലയിലെ മഞ്ചേരിക്കടുത്ത ഗ്രാമമാണ് കുട്ടശ്ശേരി. പ്രവാചകർ(സ)യുടെ കാലത്തുതന്നെ കേരളത്തിലേക്ക് പ്രവാചക അനുയായികളിലൂടെ കൈമാറി കിട്ടിയ വിശുദ്ധ ഇസ്‌ലാമിന്റെ ചൈതന്യവും ആചാരങ്ങളുമൊക്കെ പത്തരമാറ്റോടെ ഇപ്പോഴും ശേഷിക്കുന്ന കേരളക്കരയിലെ അപൂർവ്വ ഗ്രാമങ്ങളിലൊന്നാണിത്. പാരമ്പര്യവും ദീനീപൈതൃകവുമൊക്കെ സജീവമായ ചിഹ്നങ്ങളോടെ അവശേഷിക്കുന്ന ഈ ഗ്രാമം കേരളത്തിലെ ഉന്നതരായ പണ്ഡിതൻമാർക്ക് ജന്മം നൽകിയിട്ടുണ്ട്. അത് കൊണ്ട് തന്നെ മുസ്‌ലിയാക്കൻമാരുടെ ഗ്രാമമെന്ന ഖ്യാതി കൂടി ഈ നാടിനുണ്ട്.

കാർഷികവൃത്തിയും കൂലിപ്പണിയും അൽപം ഗൾഫുമൊക്കെയുള്ള ഈ ഗ്രാമത്തിന്റെ പൗരാണികമായ ഇസ്‌ലാമിക സംസ്കാരത്തിലേക്ക് മോഡേണിസത്തിന്റെ കുത്തഴിഞ്ഞ കടന്നുകയറ്റമോ മുസ്‌ലിം ജനസാമാന്യത്തിലേക്ക് ബിദ്അത്തിന്റെ നുഴഞ്ഞുകയറ്റമോ സംഭവിച്ചിട്ടില്ല. അക്ഷരാർത്ഥത്തിൽ തൊഴിലും പള്ളിയുമൊക്കെയായി ജീവിക്കുന്ന നിഷ്കളങ്കരായ ജനത. ഇസ്‌ലാ

മിന്റെ ചിഹ്നങ്ങൾക്കും വേദികൾക്കും അടയാളങ്ങൾക്കും ഇവിടെ മറ്റേത് നാട്ടിൽ ലഭിക്കുന്നതിനേക്കാളേറെ സ്വീകാര്യതയും അംഗീകാരവുമുണ്ട്. മതത്തിന്റെ കാര്യങ്ങളൊക്കെ പാതിവഴിയുപേക്ഷിച്ച് നൈമിഷികതക്ക് പിന്നാലെ പാഞ്ഞ ഒരു സമുദായ ദുരന്തം ഇവിടെ സംഭവിച്ചിട്ടില്ല. ഇസ്ലാമിക ചരിത്രത്തിലെ മുഴുവൻ മഹാരഥൻമാരുടെ നേർച്ചകളും ഖത്തപ്പുരകളുമൊക്കെ ഇവിടെ ഒരു ഗ്രാമത്തിന്റെ മുഴുവൻ വെളിച്ചമായി നില നിൽക്കുന്നു. നാടിന്റെ ഇസ്ലാമിക വളർച്ചക്കും വികാസത്തിനും പുതിയ രൂപങ്ങളും ഭാവങ്ങളും നൽകുന്നതിനായി പി. എം. എസ്. എം ഇസ്ലാമിക് സെന്റർ എന്ന സംരംഭത്തിന്റെ നേതൃത്വത്തിൽ നാട്ടിൽ സജീവമായ പ്രവർത്തനങ്ങളും നടന്നുകൊണ്ടിരിക്കുന്നു. പണ്ഡിതൻമാരെ വാർത്തെടുക്കുന്നതിലും ദീനിന്റെ അഹ്ലുകാരെ സ്നേഹിക്കുന്നതിലും പ്രത്യേകശ്രദ്ധ പുലർത്തുന്ന ഈ ഗ്രാമം മറ്റു നാടുകൾക്കു മാതൃകയാണ്.

# ജന്മവും വളർച്ചയും

ദുരിതവും പട്ടിണിയുമൊക്കെ നിറഞ്ഞു നിൽക്കുന്ന വീട്ടിലാണ് മൂസ ഉസ്താദ് ജനിക്കുന്നത്. 15-5-1968ന് കുട്ടശ്ശേരിയിലെ പാറക്കൽ മമ്മുവിന്റെയും ഫാത്വിമയുടെയും മകനായിട്ടാണ് ജനിക്കുന്നത്. ദാരിദ്ര്യത്തന്റെ ഗന്ധമേറ്റാണ് വീട്ടിനകത്ത് ഉസ്താദ് വളർന്നത്. ഇതിനിടയിലാണ് പിതാവ് മരണപ്പെടുന്നത്. അതോടെ അനാഥനായ ഉസ്താദിന്റെ ചുമലിലായി കുടുംബത്തിന്റെ പ്രാരാബ്ധങ്ങളും ഉത്തരവാദിത്തങ്ങളും. സഹോദരിമാരും ഉമ്മയുമൊക്കെ അടങ്ങുന്ന കുടുംബത്തിന്റെ ഭാരിച്ച ഉത്തരവാദിത്തം ചുമലിലുണ്ടായിട്ടും ഉസ്താദ് വിശുദ്ധ ഇസ്ലാമിന്റെ സന്ദേശവാഹകനാവാനുള്ള തീരുമാനത്തിലെത്തുകയായിരുന്നു. സാഹചര്യങ്ങളെല്ലാം പ്രതികൂലമായിരുന്നിട്ടും ഉസ്താദ് തീരുമാനത്തിലുറച്ച് നിന്നു. മുന്നോട്ടുള്ള നീക്കം അതിതീക്ഷണമായിരുന്നു. ദുരിതവും പരിവട്ടങ്ങളും ജീവിതത്തിലും വീട്ടിലും കുത്തിയൊലിച്ചു. പക്ഷെ വായ്പ വാങ്ങിയ ഒരുകൂട്ടം വെള്ളവസ്ത്രം ധരിച്ച് ഉസ്താദ് ദർസ്സിലേക്ക് പഠിക്കാൻ പോയി. ഉറച്ച പണ്ഡിതനാകാൻ തന്നെയായിരുന്നു ഉസ്താദിന്റെ മനസ്സ് തീരുമാനിച്ചത്. ജീവിതത്തിന്റെ ഓരോ ഘട്ടം പിന്നിടുമ്പോഴും ഇരട്ടിയായ പ്രയാസങ്ങൾക്കിടയിലും ആരോടും തന്റെ വിഷമത്തിന്റെ കദന കഥകൾ ഉസ്താദ് പറഞ്ഞില്ല

# ദുരിതത്തിനിടയിലും പഠിക്കാനൊരുങ്ങുന്നു

ഉസ്താദിന്റെ പ്രാഥമിക വിദ്യാഭ്യാസം നാട്ടിലെ മദ്റസയിലും കുട്ടശ്ശേരി എ. എം. എൽ. പി. സ്കൂളിലുമായിരുന്നു. 3-6-1974 ൽ അറിവിന്റെ ആദ്യാക്ഷരങ്ങൾ നുകർന്ന് സ്കൂളിൽ ചേർന്ന ഉസ്താദ് പ്രാരാബ്ധങ്ങൾക്ക് കീഴടങ്ങി 24-5-1978 ൽ 4-ാം ക്ലാസോടെ പഠനം അവസാനിപ്പിക്കുകയും ചെയ്തു.

ആ വർഷമാണ് ഉസ്താദിന്റെ വന്ദ്യരായ ഗുരുവര്യർ സി. കെ മുഹമ്മദ് ഫൈസി എന്നവർ ബിരുദ പഠനം പൂർത്തിയാക്കി പൊന്മളയിൽ ദർസ് ആരംഭിക്കുന്നത്. ആ വർഷം തന്നെ പൊന്മളയിൽ ഉസ്താദിനോടൊപ്പം ദർസ്സിൽ ചേർന്നു. മൂന്ന് വർഷത്തോളം ആ ദർസ് പഠനം നീണ്ടു. ഉസ്താദിനെ സമ്പന്ധിച്ചിടത്തോളം വളരെ ദുരിതകാലമായിരുന്നു ഇത്. താൻ ഏറ്റവും കൂടുതൽ സ്നേഹിച്ച കിതാബുകൾ വാങ്ങാൻ കയ്യിൽ കാശില്ല, ഓരോ നേരത്തുമുള്ള ഭക്ഷണത്തിന് പകരം മുഴു പട്ടിണി മാത്രം. മരച്ചീനിയോ സ്വന്തം കൃഷിയിടത്തിൽ ഉണ്ടാക്കിയ വെണ്ടയോ ആയിരുന്നു അന്ന് അധിക സമയത്തേയും ഭക്ഷണം. ഇതിനേക്കാൾ ദയനീയമായിരുന്ന വീട്ടിലായിരുന്നു ഉസ്താദ് ഭക്ഷണത്തിന് പോയിരുന്നത്. പ്രയാസങ്ങ

ളുടെ തിരയിളക്കത്തിനിടയിലും ജീവിതത്തിന്റെ നൗക ആടി ഉല യാതെ സൂക്ഷിച്ചത് ഉസ്താദിന്റെ അചഞ്ചലമായ വിശ്വാസവും ഇൽമിനോടുള്ള അദമ്യമായ സ്നേഹവും കൊണ്ടായിരുന്നു.

ദർസിലേക്കുള്ള ദൂര യാത്രക്ക് വണ്ടിച്ചെലവ് തരപ്പെടുത്താൻ നന്നേ ക്ലേശിച്ചിരുന്ന ഉസ്താദ്, മർകസിൽ പഠിക്കുന്ന കാലത്ത് കോളേജിലേക്ക് പോകാൻ ഉമ്മയുടെ കയ്യിലുള്ള നാണയ തുട്ടുക ളെല്ലാം പെറുക്കി ഒപ്പിച്ചെടുക്കും. മർകസിലെത്തുമ്പോൾ അവശേ ഷിക്കുന്നത് വെറും പത്തും ഇരുപതും പൈസ മാത്രമായിരിക്കും.

ഉമ്മയുടെ കൈവശം അധികമുള്ള പത്തോ ഇരുപതോ പൈസ ചോദിച്ചാൽ ഉമ്മ പറയും ഇതെന്റെ നേർച്ചക്കാർക്കുള്ളതാ ണ്. ശേഷം ആ പൈസ എടുത്ത് നേർച്ച പെട്ടിയിൽ ഇടാൻ പറ ഞ്ഞേൽപ്പിക്കും. മർക്കസിൽ നിന്ന് നാട്ടിലേക്ക് വരാൻ സമയത്ത് ആരെങ്കിലും പോവുകയല്ലേ എന്ന് ചോദിക്കുമ്പോൾ അവരുടെ കൂടെ യാണ് നാട്ടിലെത്തുക.

കുറ്റിപ്പുറത്തേക്ക് ദർസ് മാറിയ ആദ്യ സമയങ്ങളിൽ ധാരാളം പ്രയാസങ്ങൾ അഭിമുഖീകരിക്കേണ്ടി വന്നു. കുറ്റിപ്പുറം അബ്ദുല്ല ഉസ്താദിന്റെ വീട്ടിലായിരുന്നു ഭക്ഷണം. ഈ സമയത്ത് മാത്രമാണ് ദർസ് ജീവിതത്തിൽ ഭക്ഷണം നല്ല പോലെ കഴിച്ചെതെന്ന് ഉസ്താദ് പലപ്പോഴും സ്മരിക്കാറുണ്ടായിരുന്നു. എല്ലാ വിദ്യാർത്ഥികൾക്കും അബ്ദുല്ല ഉസ്താദിന്റെ വീട്ടിൽ പോകാൻ ചെറിയ ഭയമായിരുന്നു. കാരണം, അവർ കിതാബ് ചോദിക്കുമോ എന്ന ഒരു ശങ്ക. അതി നാൽ സഹപാഠികളെല്ലാം ഉസ്താദിനോട് പറയും നീ പോയ്ക്കോ അങ്ങോട്ട്. നിനക്കല്ലേ മുഖ്തസ്വറൊക്കെ തിരിയുക. എന്നാൽ ആ വലിയ പണ്ഡിതൻ സ്നേഹ വായ്പുകളോടെ മാത്രമേ പെരുമാ റുകയുള്ളൂ എന്ന് ഉസ്താദ് സ്മരിക്കാറുണ്ടായിരുന്നു.

ഈ സമയത്തൊക്കെ വീടും കുടുംബവും പ്രാരാബ്ധങ്ങൾ മാത്രം കടിച്ചിറക്കി കഴിയുകയായിരുന്നു. ഓല മേഞ്ഞിരുന്നെങ്കിലും വെയിൽ അരിച്ചിറങ്ങുന്ന ബലം കുറഞ്ഞ വീടായിരുന്നു ഉസ്താദിന്റേത്. വീടിനകത്ത് വെള്ള വസ്ത്രങ്ങൾ വെച്ചാൽ മേൽക്കൂരയിൽ നിന്ന് ഓലയുടെ അവശിഷ്ടങ്ങൾ വീണ് വസ്ത്രം അഴുക്കായിക്കൊണ്ടിരുന്നു. ജീവിതം മുന്നോട്ട് നയിക്കാൻ ഈ സമയത്ത് വീട് വിറ്റ് അടുത്ത പ്രദേശമായ പേലേപ്പുറത്തേക്ക് താമാസം മാറ്റി. ഉപ്പയുടെ വിയോഗത്തിനു ശേഷം ഉമ്മ വയലിൽ ജോലി ചെയ്ത് കൊണ്ടുവരുന്ന നെല്ല് കുത്തിയുണ്ടാക്കിയ കഞ്ഞിയായിരുന്നു വീട്ടിൽ ആകെയുള്ള ആഹാരം. ചോറ് ഭക്ഷിച്ചത് തന്നെ അപൂർവമായിരുന്നു. ചില സമയങ്ങളിൽ മുണ്ട് മുറുക്കി ഉടുത്താണ് മൂസ ഉസ്താദ് ദാരിദ്ര്യം മറച്ചുവെച്ചതെന്ന് ഗുരുനാഥൻ ഫൈസി ഉസ്താദ് ഓർക്കുന്നു.

# മാതൃകയാർന്ന അച്ചടക്കം

മൂസ ഉസ്താദിന്റെ വിദ്യാർത്ഥി ജീവിതം ശരിക്കും ഒരു മാതൃകാ ജീവിതമായിരുന്നു. വർത്തമാന കാല വിദ്യാർത്ഥികൾക്ക് പിൻപറ്റാവുന്ന ധാരാളം സദ്‌വിശേഷങ്ങൾ ഉസ്താദിന്റെ ജീവിതത്തിൽ നിന്ന് വായിച്ചെടുക്കാനാകും. വൃത്തികേടുകളോ അപമര്യാദകളുടെ ലക്ഷണങ്ങളോ ഒരിക്കൽ പോലും ഉസ്താദിൽ കണ്ടിട്ടില്ലെന്ന് ഗുരുവര്യൻമാർ പ്രത്യേകം ഓർക്കുന്നു. ഒരിക്കൽപോലും ഉസ്താദുമാർക്ക് അടിക്കാനോ ശാസിക്കാനോ അവസരം നൽകാത്ത വിധം വിശുദ്ധി ആ ജീവിതത്തിൽ നില നിന്നിരുന്നു.

പൂർണ്ണമായും വിനോദങ്ങളെ അകറ്റിനിർത്തിയുള്ള അർത്ഥപൂർണ്ണമായ ജീവിതമായിരുന്നു ഉസ്താദിന്റെ പഠനകാലം. കുട്ടിക്കാലങ്ങളിൽ സ്വാഭാവികമായി ഉണ്ടാകുന്ന കളികളോടും കൂട്ടുകെട്ടുകളോടും വിരക്തി പ്രകടിപ്പിച്ച് മുഴുസമയം പഠനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ ഉസ്താദ് ഉത്സാഹിച്ചു. സമയത്തെ അർഹിക്കുന്ന വിധം ഗൗനിക്കാനും അതിനെ പരമാവധി പഠനത്തിലായി ഉപയോഗപ്പെടുത്താനും ഉസ്താദ് യത്നിച്ചു.

# അറിവിനോടുള്ള ആർത്തിയോടെ..

ആദരവും ബഹുമാനവും ഉസ്താദിന്റെ മുഖമുദ്രയായിരുന്നു. വിദ്യാർത്ഥി ജീവിതം മുതൽ വലിയവരെയും ഗുരുവര്യൻമാരെയും ആദരിക്കാൻ പഠിച്ച ഉസ്താദ് അത് എക്കാലത്തും തുടർന്നു. ഗുരുവര്യൻമാരുടെ മുമ്പിൽ ആദരവിന്റെ അങ്ങേയറ്റം വരെ ഉസ്താദിൽ നിന്ന് പ്രകടമായിരുന്നു. ഉസ്താദ്മാരെ, അത് എത്ര കുറച്ച് ഓതിത്തന്നവരാണെങ്കിലും, ബഹുമാനിക്കുന്നത് ഉസ്താദ് ഒരു ജീവിത ശീലമാക്കി. തിരക്ക് പിടിച്ച ജീവിതത്തിനിടയിലും ആ പതിവ് തെറ്റിക്കാതെ പഠന കാല ശേഷവും ഉസ്താദുമാരെ സന്ദർശിക്കാൻ പ്രത്യേകം സമയം കണ്ടെത്തുമായിരുന്നു. ഗുരുനാഥൻമാരുടെ സമ്പൂർണ്ണ തൃപ്തി കരഗതമാക്കാൻ ചെറുപ്പത്തിൽ തന്നെ ഈ പ്രവർത്തനങ്ങളിലൂടെ സാധിച്ചു. ആ ബഹുമാനം പിന്നീടുള്ള ജീവിതത്തിൽ പതിൻമടങ്ങ് വർധിക്കുകയല്ലാതെ അതിന്റെ മാറ്റ് കുറഞ്ഞിട്ടുണ്ടായിരുന്നില്ല.

കിതാബിനോടും മുസ്വന്നിഫിനോടുമുള്ള ഉസ്താദിന്റെ ബഹുമാനം വിവരണാതീതമാണ്. ഓതുന്ന കിതാബ് ഏത് തന്നെയായാലും

മുസ്വന്നിഫിന്റെ പേരിൽ തുടക്കത്തിൽ ഫാതിഹ ഓതൽ ഒരു ശീല മായിരുന്നു. ദർസിലെ പ്രധാന കിതാബുകളിലൊന്നായ ألفية യുടെ രചയിതാവായ ഇബ്നുമാലിക് തങ്ങൾ ഒരു മഹാനായ വലിയ്യാണെന്ന് എല്ലാ അൽഫിയ്യ:യുടെ മിക്ക സബ്ഖിലും പറയുമായിരുന്നു. അതിനാൽ അസുഖം കാരണം സബ്ഖിൽ വരാൻ സാധിക്കാത്തവരോട് ഉസ്താദ് പറയും "ഇബ്നു മാലിക്ക് തങ്ങളുടെ പേരിൽ ഫാതിഹ ഓതിക്കോളൂ, എല്ലാം ഭേദമാകും". ഉസ്താദിന്റെ ജീവിതം അങ്ങിനെയായിരുന്നു.

കിതാബോതുമ്പോൾ പരിപൂർണ്ണശുദ്ധി പാലിക്കണമെന്ന നിർബന്ധക്കാരനായിരുന്നു ഉസ്താദ്. പഠിക്കുന്ന കാലത്ത് തന്നെ മുഴുസമയവും വുളൂഅ് എടുത്തായിരുന്നു ഉസ്താദ് നടന്നിരുന്നത് എന്ന് ഗുരുവര്യർ സാക്ഷ്യപ്പെടുത്തുന്നു. പഠനകാലത്ത് അനിതര സാധാരണമായ ബുദ്ധിവൈഭവവും സാമർത്ഥ്യവും ഉസ്താദ് പ്രകടിപ്പിച്ചിരുന്നു. വിദ്യാർത്ഥികൾക്ക് ഏറ്റവും പ്രയാസമായി അനുഭവപ്പെടുന്ന جمع الجوامع ഉസ്താദിന്റെ ഇഷ്ട വിഷയമായിരുന്നു. ഫൈസി ഉസ്താദ് ദർസെടുക്കുമ്പോൾ മൂസ ഉസ്താദിന് പുതിയ ആശയങ്ങൾ ഉദിച്ചാൽ, ക്ലാസ് കഴിഞ്ഞതിന് ശേഷം ഉസ്താദിനോട് അവ സൂചിപ്പിക്കും. ആ വഴിക്ക് ചിന്തിക്കുകയാണെങ്കിൽ ഒളിഞ്ഞു കിടക്കുന്ന ഒരുപാട് വിജ്ഞാനമുത്തുകൾ ലഭിക്കുമെന്ന് ഫൈസി ഉസ്താദ് അഭിമാനത്തോടെ ഓർക്കുന്നു.

മർകസിൽ പഠിക്കുന്ന സമയത്ത് ഉണ്ടായ ഒരു അനുഭവം സഹപാഠിയായ അബ്ദുല്ല സഖാഫി പങ്കുവെച്ചു. ഒരു വിദ്യാർത്ഥി കുട്ടികളോട് ചോദിച്ചു."جار مجرور കളെല്ലാം ظرف കളാണ്. ظرفന് പാത്രത്തിൽ എന്ന് അർത്ഥമുണ്ടായിരിക്കും. എന്നാൽ قطعت بالسكين എന്ന് പറയുമ്പോൾ എവിടെയാണ് ആ പാത്രത്തിന്റെ അർത്ഥം വരുന്നത്?". നെല്ലിക്കുത്ത് ഉസ്താദ് ആ വിദ്യാർത്ഥിയോട് റൂമിൽ വെച്ച് മറുപടി

പറയുകയും പിറ്റേ ദിവസം സബ്ഖിൽ ഈ സംശയം ഉന്നയിക്കുകയും ചെയ്തു. അപ്പോൾ പതിഞ്ഞ സ്വരത്തിൽ മൂസ ഉസ്താദിന്റെ ഇടപെടൽ. "മൂർച്ച നിൽക്കുന്നത് കത്തി എന്ന പാത്രത്തിലാണ്". സരളമായ ആ മറുപടി തീരുന്നതിന് മുമ്പ് ശരവേഗത്തിൽ വന്നു നെല്ലിക്കുത്ത് ഉസ്താദിന്റെ ഖണ്ഡനം. അങ്ങിനെ ആ ചർച്ച ദീർഘനേരം നീണ്ടു നിന്നു. അവസാനം നെല്ലിക്കുത്ത് ഉസ്താദ് പറഞ്ഞു. "മൂസ പറയുന്നേടത്തും കാര്യമുണ്ട്".

ചെറുപ്പത്തിൽ തന്നെ പഠിച്ചത് ജീവിതത്തിൽ പകർത്തിയ മഹാനായിരുന്നു ഉസ്താദ്. ഉസ്താദിന്റെ ഓരോ അനക്കവും അടക്കവും നിർണയിച്ചിരുന്നത് താൻ നേടിയെടുത്ത അറിവുകളായിരുന്നു.

പഠനം പാൽപ്പായസമാക്കിയ ഉസ്താദിന് എത്രകാലം പഠിച്ചാലും മതിവരുമായിരുന്നില്ല. മതപഠനരംഗത്ത് ആധുനിക രീതിയിലുള്ള പഠനവർഷം പൂർത്തിയാക്കുന്നതിന് പകരം പക്വമാകുന്നത് വരെ പഠനം നടത്തുക എന്ന പാരമ്പര്യ രീതിയായിരുന്നു ഉസ്താദിന്റേത്. കാരണം, വിജ്ഞാനം കരസ്ഥമാകണമെങ്കിൽ الزمان طول ഒരു പ്രധാനഘടകമാണല്ലോ. ഉന്നതപഠനത്തിന് വേണ്ടി ഏതെങ്കിലും വലിയ ദർസ്സിൽ ചേരാൻ ഉസ്താദ് ഉപദേശിച്ചപ്പോൾ ദർസിലേക്കാണെങ്കിൽ ഉസ്താദിന്റെ കൂടെ തന്നെ നിൽക്കുമെന്നും കോളേജിലേക്കാണെങ്കിൽ പോകാമെന്നും ഉസ്താദ് സമ്മതിച്ചു. ശേഷം ഒരു വർഷം പൊട്ടച്ചിറ അൻവരിയ്യ:യിൽ പഠനം നടത്തി. സഹപാഠികൾ മർക്കസിലേക്ക് പോകുന്നുവെന്നറിഞ്ഞപ്പോൾ അവിടെ ചേരാൻ തീരുമാനിച്ചു. മർക്കസിൽ മുത്വവ്വലിന് സെലക്ഷൻ ലഭിച്ചെങ്കിലും മുഖ്തസ്വറിലാണ് ഉസ്താദ് ചേർന്നത്. അങ്ങനെ ബാല്യത്തിന്റെ സുവർണ്ണ ദശകളിൽ നീണ്ട കാലം ദർസ്സിലും അതുപോലെ വർഷങ്ങളോളം കോളേജിലുമായി വിദ്യനുകർന്നു.

# അദ്ധ്യാപനം തപസ്യയാക്കി

മർകസിൽ നിന്നും ബിരുദം നേടിയ ശേഷം അല്ലാഹുവിൽ നിന്നും വരദാനമായിക്കിട്ടിയ അറിവ് പകർന്ന് നൽകുക എന്ന ദൗത്യമാണ് ഉസ്താദ് സ്വയം ഏറ്റെടുത്ത് നിർവഹിച്ചത്. അല്ലാഹുവിന്റെ പൊരുത്തത്തിലായി ജീവിതം നയിക്കാനുള്ള ഏറ്റവും നല്ല മാർഗ്ഗവുമായ കാരണത്താൽ അഖിറം വെളിച്ചമായി തീരുമെന്ന വിശ്വാസമായിരുന്നു ഉസ്താദിനെ ഇതിലേക്ക് പ്രേരിപ്പിച്ചത്.

ആദ്യമായി കണ്ണൂർ സിറ്റിയിലെ ഒരു മദ്രസയിലാണ് ഉസ്താദ് അധ്യാപന കർമത്തിന് തുടക്കം കുറിച്ചത്. മദ്രസ കഴിഞ്ഞാൽ അടുത്തുള്ള നിസ്കാര പള്ളിയിൽ ഇമാമത്ത് നിൽക്കാനും ഏൽപിക്കപ്പെട്ടിരുന്നു. കുറച്ച് കാലം കഴിഞ്ഞ് അവിടെ നിന്നും പിരിഞ്ഞ് പോന്ന് കുണ്ടൂരിലെ ഗൗസിയ്യയിൽ വന്ദ്യരായ കുണ്ടൂർ ഉസ്താദിന്റെ കീഴിലായി ദർസ് തുടങ്ങി. ഒരു ജോലിയുമില്ലാതിരുന്ന നേരത്ത് ബഹുവന്ദ്യരായ എ.പി. ഉസ്താദ് ഒരു എഴുത്ത് കുണ്ടൂർ ഉസ്താദിനെ ഏൽപിക്കാനായി ഉസ്താദിന്റെ കയ്യിൽ കൊടുത്തു.

ഉസ്താദുമാരുടെ വാക്കുകൾ അക്ഷരം പ്രതി അനുസരിച്ച് ശീലമുള്ള പ്രകൃതമായിരുന്നതിനാൽ ഉള്ളടക്കത്തെ കുറിച്ചറിയാനുള്ള ആകാംക്ഷ പോലും മനസ്സിൽ ഉടലെടുത്തിരുന്നില്ല. കത്ത് ഏൽപിച്ചപ്പോൾ കുണ്ടൂർ ഉസ്താദ് വായിക്കാൻ പറഞ്ഞു. വായിച്ച് കൊടുക്കുമ്പോൾ മാത്രമാണ് അത് ഗൗസിയയിൽ ദർസ് ഏറ്റെടുക്കാനുള്ള അംഗീകാര പത്രമായിരുന്നുവെന്ന് ഉസ്താദ് അറിഞ്ഞത്. അങ്ങനെ കുണ്ടൂരിൽ കുറേ കാലം ദർസ് നടത്തി.

കുണ്ടൂരിലെ ദർസിൽ നിന്ന് പോന്ന ശേഷമാണ് ഉസ്താദ് 2001 ജനുവരി മാസത്തിൽ മലപ്പുറത്തെ ഇശാഅത്തുൽ ഇസ്ലാം കോംപ്ലക്സ് എന്നറിയപ്പെടുന്ന സ്ഥാപനത്തിലേക്ക് വരുന്നത്. ഇതിനിടെ മണ്ണാർക്കാട് കുറച്ചു കാലം ജോലി ചെയ്തിരുന്നു. ദീനീ സ്നേഹിയും കോടികൾ വിലമതിക്കുന്ന ഭൂസ്വത്ത് മഅ്ദിനിന്ന് വഖ്ഫ് ചെയ്ത സി.കെ സൈനബ എന്ന മഹതിയാണ് സ്ഥാപനം നിർമിച്ച് മഅ്ദിനിന് നൽകിയത്. 2004 ൽ സ്ഥാപനം മഅ്ദിൻ ഏറ്റെടുത്തതോടെ മഅ്ദിനിൽ ഔദ്യോഗികമായി മുദരിസായി സേവനം തുടർന്നു. പിന്നീട് നീണ്ട കാലം വന്ദ്യരായ സയ്യിദ് ഇബ്റാഹീമുൽ ഖലീലുൽ ബുഖാരിയുടെ കീഴിൽ ദർസ്സ് നടത്തി. വളരെയധികം ആത്മീയ ലക്ഷണങ്ങളോടെയായിരുന്നു ഇക്കാലത്തെ അധ്യാപന ജീവിതം. ഒടുവിൽ ദർസ് നടത്തിയിരുന്ന ഖുതുബ്ഖാനയിൽ വെച്ച് 2010 ഒക്ടോബർ 30 ശനിയാഴ്ച രാവിലെ ആറു മണിക്ക് വഫാതായി.

# സബ്ഖിന്റെ ശൈലി

സബ്ഖിന്റെ ശൈലിയിൽ അപൂർവ്വമായ ശൈലിയുടെ ഉടമയായിരുന്നു ഉസ്താദ്. ഏത് കിതാബായാലും ഓരോ പദത്തിനും അർത്ഥം വെച്ചിട്ടേ അടുത്തത് വായിക്കുകയുള്ളൂ. കർമ്മശാസ്ത്രത്തിനും, വിശ്വാസത്തിനും, വ്യാകരണ ശാസ്ത്രത്തിനും തർക്കശാസ്ത്രത്തിനുമെല്ലാം ഒരു പോലെ പ്രധാന്യം കൽപിച്ചിരുന്ന ഉസ്താദിന് ഒരു വരി വായിച്ചിട്ട് നീട്ടി ഒറ്റ അർത്ഥം വെക്കൽ അന്യവും വെറുപ്പുമായിരുന്നു. കുട്ടികൾക്ക് ഉൾകൊള്ളാനാവാത്ത വിധം കൂടുതൽ സബ്ഖ് എടുക്കാത്ത ഉസ്താദ് ألفية ഓതുമ്പോൾ പലപ്പോഴും ഒരു ബൈത്തിന്റെ പകുതി മാത്രമാണ് എടുത്തിരുന്നത്. പക്ഷെ എടുത്തത് എത്ര കുറച്ചാണെങ്കിലും അത് ശരിക്കും തർക്കീബും ഇഅ്റാബും വെച്ച് പഠിപ്പിക്കൽ ഉസ്താദിന്റെ ശൈലിയായിരുന്നു. صلة വന്നാൽ موصولة യുമായി ബന്ധിപ്പിക്കുന്ന അർത്ഥവും مجرور جار -ും ظرف-ും വന്നാൽ അവയുടെ متعلق അടങ്ങിയ അർത്ഥവും موصولةയുടെ അലിഫ് ലാമിലേക്ക് ضمير മടങ്ങുമ്പോഴുള്ള അർത്ഥവുമെല്ലാം വെച്ചിട്ടേ മുന്നോട്ടു പോവുകയുള്ളൂ. എത്ര ബുദ്ധി കുറഞ്ഞ കുട്ടികൾക്കും മനസ്സിലാകുന്ന തരത്തിൽ വളരെ സരളമായ ശൈലിയിൽ മികച്ച ഉദാഹരണങ്ങൾ സഹിതം വിവരിക്കുന്ന ഉസ്താദ് പഴയ

കാല ഉസ്താദുമാർ അർത്ഥം വെക്കാറുള്ള ശൈലിയിൽ പറഞ്ഞു തരുമായിരുന്നു.

ഏതു കിതാബായാലും ഓതി പഠിച്ചുട്ടുണ്ടോ എന്നറിയാൻ എടുത്ത ഭാഗം വേഗത്തിൽ വായിപ്പിക്കും. എന്നിട്ട് പറയും "നിനക്ക് വല്ലതും തിരിഞ്ഞിട്ടുണ്ടോ എന്ന് വായന കേട്ടാൽ മനസ്സിലാകും. ഓട്ടത്തിന്റെ വേഗം പോലെയാണല്ലോ ആയുസിന്റെ നീളം". ഒരു സബ്ഖിൽ പോലും വിദ്യാർത്ഥികളെ ശിക്ഷിക്കാൻ വടിയെടുത്ത ചരിത്രമില്ലാത്ത ഉസ്താദ് മനസ്സിൽ തറയ്ക്കുന്ന ഉപദേശനിർദേശങ്ങളായിരുന്നു നൽകിയിരുന്നത്. ക്ലാസ്സെടുത്തത് പഠിക്കാതെ വന്നാൽ ഉസ്താദിന്റെ മട്ട് മാറും. പിന്നെ തിരിച്ചയക്കും. എന്നിട്ട് എല്ലാവരെയും വട്ടത്തിലിരുത്തി ഉറക്കെ ഓതി പഠിക്കാൻ പറഞ്ഞ് ഉസ്താദ് പിന്നിൽ ഉലാത്തി കൊണ്ടിരിക്കും. എല്ലാവരും പഠിച്ച് തയ്യാറായിട്ടുണ്ടെന്ന് ഉറപ്പായാൽ പിന്നെ വിളിച്ച് ചോദ്യവും ഉത്തരങ്ങളുമൊക്കെ പൂർത്തിയാക്കി പുതിയ ഭാഗം എടുക്കും.

തഫ്സീറിന്റെ സബ്ഖ് പലപ്പോഴും അൽഫിയ്യ:യുടെ സബ്ഖാണോ എന്ന് തോന്നാറുണ്ട്. കാരണം ഓരോ നഹ്വിന്റെ വിഷയം വന്നാലും അതിന്റെ ബൈത്ത് ചോദിക്കും. അങ്ങനെ അൽഫിയ്യ: ഓതുന്ന സമയത്ത് പഠിച്ചതിനേക്കാൾ കൂടുതൽ തഫ്സീറടക്കമുള്ള മറ്റു സബ്ഖുകളിലാണ് നഹ്വ് പഠിക്കാൻ കഴിയുക. സബ്ഖിനിടയിൽ ഉസ്താദിന് അൽഫിയ്യ: ബൈതോ മറ്റേതെങ്കിലും കിതാബുകളിലെ ഇബാറത്തുകളോ കാണാതെ കിട്ടാതെ വന്നാൽ ഉടൻ കണ്ണടച്ച് സ്വലാത്ത് ചൊല്ലും. എന്നിട്ട് പതുക്കെ ഓർത്തെടുത്ത് ചൊല്ലിത്തരുന്ന ചില സംഭവങ്ങൾ പലപ്പോഴും ഉണ്ടാവാറുണ്ട്.

പ്രയാസകരമായ ജീവിതത്തിനിടയിൽ എത്ര ബുദ്ധിമുട്ടേണ്ടി

വന്നാലും കൃത്യമായി മുതാലഅ ചെയ്തിരുന്ന ഉസ്താദ് പഴയ കാല പണ്ഡിതൻമാർ കിതാബിന്റെ അരികുകളിൽ എഴുതിവെച്ചിട്ടുള്ള അമൂല്യമായ പോയിന്റുകൾ പഠിച്ചെടുക്കാൻ ഉപദേശിക്കാറുണ്ടായിരുന്നു. വളരെ പതുക്കെ മാത്രം സംസാരിക്കുന്ന ഉസ്താദ് സബ്ഖ് തുടങ്ങിയാൽ സ്വയം മറക്കും. പിന്നെ ശബ്ദം ഉയരുകയായി. ആരെങ്കിലും കേട്ടാൽ എന്താണ് കരുതുക എന്ന് ഇടക്കിടെ പറയും.

കിതാബ് അട്ടിയായി വെക്കുമ്പോൾ ശ്രദ്ധിക്കേണ്ട ക്രമം പലപ്പോഴും ഓർമപ്പെടുത്താറുള്ള ഉസ്താദ് കിത്താബിനു മുകളിൽ പേന, തൊപ്പി, കണ്ണട പോലോത്തത് വെക്കുന്നതിനെ ശാസിച്ച് കൊണ്ട്, ചെറിയമുണ്ടം അബ്ദുൽ ഹമീദ് മദനി പിഴച്ചു പോകാനുണ്ടായ കാരണം നെല്ലിക്കുത്ത് ഉസ്താദ് പറഞ്ഞിരുന്നതായി ഉദ്ധരിക്കും. ചെറുശ്ശോല ഉസ്താദിന്റെ ദർസിൽ പഠിക്കുന്ന കാലത്ത് മദനി ഏറ്റവും മുകളിൽ വെക്കേണ്ട കിതാബിനു മേൽ മറ്റൊരു കിത്താബ് വെച്ചു. ഇത് കണ്ടപ്പോൾ ചെറുശ്ശോല ഉസ്താദ് മദനിയെ ശാസിച്ചു കൊണ്ട് ആ കിതാബ് മാറ്റാൻ പറഞ്ഞു. ഉസ്താദ് പോയ ഉടനെ മദനി പറഞ്ഞത്രെ "ഇങ്ങനെ വെച്ചാലെന്താ കുഴപ്പം?". ഇത്തരം കാര്യങ്ങളിലെല്ലാം വളരെ ശ്രദ്ധ പുലർത്താൻ ഉപദേശിക്കാറുണ്ട്. ഉസ്താദ് ചില ഉത്തരങ്ങൾ സുഗ്റയും കുബ്റയും ചോദിച്ച് ബുദ്ധിപരമായി സമർത്ഥിക്കാറുണ്ട്. എന്നിട്ട് പറയും "ശറഹുത്തഹ്ദീബും മൻത്വിഖുമെല്ലാം വെറുതെ ഇൻസാനും ഹയവാനും പറയാനുള്ളതാണെന്ന് കരുതേണ്ട". വാദപ്രതിവാദങ്ങളിൽ അതിനുള്ള പ്രാധാന്യം ഉദാഹരണ സഹിതം ബോധ്യപ്പെടുത്താറുണ്ട്.

# അറിവും കഴിവും

അധികമാരും അറിയാതെ ജീവിച്ച ഉസ്താദ് ദീനീ വിഷയങ്ങളിൽ അഗാധ പാണ്ഡിത്യത്തിന്റെ ഉടമ കൂടിയാണ്. തന്റെ അറിവും കഴിവുമൊക്കെ മറ്റുള്ളവരിൽ നിന്ന് തന്ത്രപരമായി മറച്ചുവെക്കാൻ ശ്രമിച്ച ഉസ്താദിനെ കുറിച്ച് ഗുരുവര്യർക്കും സഹപാഠികൾക്കും വലിയ മതിപ്പായിരുന്നു. പഠനകാലത്ത് ഉസ്താദിനുണ്ടായിരുന്ന ചെറിയ സംശയങ്ങൾ ചിലപ്പോൾ ദിവസങ്ങളോളം തങ്ങളെ പിടികൂടിയിരുന്നു എന്ന് ഗുരുവര്യർ ഓർക്കുന്നു. മർകസിൽ നിന്ന് ഉപരിപഠനം കഴിഞ്ഞപ്പോൾ ശൈഖുന എ.പി ഉസ്താദാണ് ഉസ്താദിനെ കുണ്ടൂർ ഉസ്താദിനടുത്തേക്ക് അയക്കുന്നത്. വന്ദ്യരായ മർഹൂം കുണ്ടൂർ ഉസ്താദിന് ഉസ്താദിനെ നന്നായി ഇഷ്ടപ്പെട്ടു. ശറഇന്റെ എല്ലാ ശാഖകളിലും അഗാധജ്ഞാനമുണ്ടായിരുന്ന ഉസ്താദിനെ കുണ്ടൂർ ഉസ്താദ് പലപ്പോഴും ആശീർവദിക്കുകയും അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. കുണ്ടൂരിൽ ദർസ് നടത്തുന്ന നേരത്ത് കുട്ടികൾക്ക് പിന്നിൽ ഒരറ്റത്തായി വന്ദ്യരായ കുണ്ടൂർ ഉസ്താദും ക്ലാസിൽ പങ്കെടുക്കുമായിരുന്നു. ഒരിക്കൽ ദർസ് കഴിഞ്ഞ് മടങ്ങുമ്പോൾ കുണ്ടൂർ ഉസ്താദ് ഒപ്പമുണ്ടായിരുന്ന അബ്ദു

റഹ്മാൻ മുസ്ലിയാരോട് പറഞ്ഞ വാക്കുകൾ അദ്ദേഹം ഇന്നും വ്യക്തമായി ഓർക്കുന്നു "ഇയാൾ കിതാബിന്റെ വിഷയത്തിൽ ഒരു പേരോടാണ്. പക്ഷേ, വഅള് പറയില്ല എന്നേയുള്ളൂ. നമുക്ക് ഇയാളെക്കൊണ്ട് ഒരു കിതാബ് ഓതിപ്പിക്കണം".

ക്രിസ്ത്യൻ പാതിരിമാരുടെ എല്ലാവിധ കുതന്ത്രങ്ങളും അവരുടെ നിഗൂഢമായ പ്രവർത്തന രീതികളും പറഞ്ഞു തരാറുള്ള ഉസ്താദിന് മതപ്രവർത്തന രംഗത്ത് മിഷണറിമാരുടെ മറിമായങ്ങളെ കുറിച്ചുള്ള വിജ്ഞാനങ്ങളിലും അഗാധമായ അറിവുണ്ടായിരുന്നു. മഅ്ഖൂലിന്റെ കിതാബുകൾ ഓതേണ്ടതിന്റെ പ്രാധാന്യം ഉസ്താദ് ശിഷ്യരെ ബോധ്യപ്പെടുത്താറുണ്ടായിരുന്നു. അസുഖം ഭേദപ്പെട്ട്, റമളാനിനു ശേഷം മഅ്ദിനിലെത്തി മൈബദി സബ്ഖ് പുതുതായി തുടങ്ങിയപ്പോഴുണ്ടായ സംഭവം ഇതിനുദാഹരണമാണ്. മൈബദിയുടെ മുസ്വന്നിഫ് നുഖ്ത്വ: യെ വിഭജിക്കാൻ പറ്റുമെന്ന് വാദിക്കുന്നുണ്ടെങ്കിലും അല്ലാഹുവിന്റെ വുജൂദിനെ സ്ഥിരപ്പെടുത്തുന്നതിൽ ഈ വാദം ഗുരുതരമായ വീഴ്ചകളുണ്ടാക്കുമെന്നതിനാൽ ശറഹുൽ അഖാഇദിൽ ഇമാം സഅദുദ്ധീനുത്തഫ്താസാനി(റ) ഇതിനെ ഖണ്ഡിക്കുന്നുണ്ട് എന്ന് ഉസ്താദ് വിവരിച്ചപ്പോൾ, ശിഷ്യർ ചോദിച്ചു: "എങ്കിൽ, അഹ്ലുസ്സുന്ന:യോട് യോജിക്കാത്ത ഒരാളുടെ കിതാബ് എന്തിനാണ് നമ്മൾ ഓതുന്നത്?" ശറഇന്റെ പല വിഷയങ്ങളിലും നമ്മളോട് യോജിക്കില്ലെങ്കിലും ബുദ്ധിപരമായി സമർത്ഥിക്കുന്ന തർക്കശാസ്ത്രത്തിലും മറ്റും അഗ്രഗണ്യരായ പലരെയും ആ വിഷയത്തിൽ നമ്മൾ അംഗീകരിക്കേണ്ടതുണ്ട് എന്ന് ഉസ്താദ് മറുപടി പറഞ്ഞു.

പ്രമുഖ മുദരിസും സ്വലാത്ത് നഗർ ഖാളിയുമായിരുന്ന മർഹൂം സി.കെ മുഹമ്മദ് ബാഖവി മകനോട് പറയാറുള്ളതായി മഅ്ദിനിൽ ഓതുന്ന മകൻ ഓർക്കുന്നു. "നിങ്ങൾക്ക് മൂസ ഉസ്താദിന്റെ അടു

ക്കൽ ദർസ് ഉണ്ടോ” അടുത്തായി തുടങ്ങുമെന്ന് മറുപടി പറഞ്ഞപ്പോൾ സി. കെ ഉസ്താദ് മകനോട് പറഞ്ഞു: “നല്ല കഴിവുള്ള ഓതി പഠിച്ച പണ്ഡിതനാണ് അദ്ദേഹം, അദ്ധേഹത്തിൽ നിന്ന് കിതാബോതുക നല്ല അനുഭവമായിരിക്കും..” ഇതിന് സമാനമായ അനുഭവമാണ് മലപ്പുറം ജില്ല മുശാവറയിലെ മുൻ അംഗവും പണ്ഡിതനും മുദരിസുമായിരുന്ന മർഹൂം തോട്ടു പൊയിൽ അബ്ദുറഹ്മാൻ ഫൈസി മകനോട് പറഞ്ഞിട്ടുള്ളത്. “കുട്ടശ്ശേരി മൂസ മുസ്‌ലിയാർ അവിടെയില്ലേ..? നിങ്ങൾക്ക് കിതാബ് ഓതി തരാറില്ലേ..?” എന്ന് ഉപ്പ ചോദിക്കാറുണ്ട്. പിന്നീട് ഉസ്താദിന്റെ അടുക്കൽ ഓതാൻ തുടങ്ങിയപ്പോൾ മാത്രമാണ് ഉപ്പയുടെ ഈ വാക്കുകൾ ഉസ്താദിന്റെ അഗാധമായ കഴിവിലേക്കാണ് വിരൽ ചൂണ്ടുന്നതെന്ന് മനസ്സിലാക്കാൻ കഴിഞ്ഞതെന്ന് മകൻ ഓർക്കുന്നു. ഉസ്താദിന്റെ അഗാധമായ ഓർമശക്തിയിലേക്കും കഴിവിലേക്കും വെളിച്ചം വീശുന്ന ഒരു സംഭവം ഒരിക്കൽ ശിഷ്യന്മാർ കാണുകയുണ്ടായി. വണ്ടൂരിലെ നിംസ് ഹോസ്പിറ്റലിൽ രോഗിയായി കിടക്കുന്ന സമയത്ത് ഉസ്താദിന് ദീർഘകാലം ദർസ് ഓതി കൊടുത്ത കുട്ടശ്ശേരി മുഹമ്മദ് ഫൈസി സന്ദർശിക്കാനായി ഹോസ്പിറ്റലിൽ എത്തി. വിവരങ്ങൾ ചോദിച്ചതിന് ശേഷം ഫൈസി ഉസ്താദ് ചോദിച്ചു, “മൂസേ.. ജംഇന്റെ ഇബാറത്തുകളെല്ലാം ഇപ്പോഴും കാണാതെ കിട്ടുകയില്ലേ.?” ഉസ്താദ് ഒന്നും പറഞ്ഞില്ല. വീണ്ടും ഫൈസി ഉസ്താദ് ഇതേ ചോദ്യം ആവർത്തിച്ചു അപ്പോഴും മൗനമായിരുന്നു മറുപടി. മൂന്നാമാതും ചോദ്യം ആവർത്തിച്ചപ്പോൾ സംസാരിക്കാൻ നന്നേ പ്രയാസപ്പെട്ടിരുന്ന ഉസ്താദ് വളരെ ശ്രമപ്പെട്ട് ‘അതെ’ എന്ന് മറുപടി പറഞ്ഞു. വുളൂഅ് ചെയ്ത ശേഷം ജംഇന്റെ ഇബാറത്ത് മനപ്പാഠമാക്കിയാൽ ഒരിക്കലും മറന്നു പോകില്ലെന്ന് ക്ലാസിൽ ശിഷ്യന്മാരെ ഉപദേശിക്കാറുണ്ടായിരുന്നു.

# ക്ഷമ കൈവിടാതെ

ക്ഷമിക്കാൻ എല്ലാവർക്കും കഴിഞ്ഞേക്കാം. പക്ഷേ അല്ലാഹുവിന്റെ മാർഗത്തിൽ ക്ഷമിക്കുക എന്നത് ഇത്തിരി കടുപ്പമേറിയ കാര്യമാണ്. അതു കൊണ്ട് തന്നെ അത്തരം ആളുകളുടെ എണ്ണം വളരെ തുച്ഛമായിരിക്കും

നബി (സ) പറഞ്ഞു: "മുഅ്മിനിന്റെ കാര്യം എത്ര അത്ഭുതം. അവന്റെ കാര്യങ്ങൾ മുഴുവൻ അവന് നന്മയാണ്. മുഅ്മിനല്ലാത്ത ഒരാൾക്കും ഇതുണ്ടാവുകയില്ല. അവന് വല്ല സന്തോഷവും എത്തിയാൽ നന്ദി പ്രകടിപ്പിക്കുന്നു. അങ്ങനെ അത് അവന് നന്മയാകുന്നു. അവന് വല്ല ബുദ്ധിമുട്ടും എത്തിയാൽ ക്ഷമിക്കുന്നു. അങ്ങനെ അതും അവന് നന്മയാകുന്നു. "- ഇമാം മുസ്‌ലിം (റ)

വന്ദ്യരായ ഉസ്താദിന്റെ കാര്യം എടുക്കുമ്പോൾ ഓർമ വരുന്നത് മിശ്കാത്തിന്റെ ഒരു ക്ലാസിൽ ഉപദേശിച്ച കാര്യമാണ്: "ഇവിടുന്ന് ക്ഷമിച്ച മനുഷ്യൻ അവിടുന്ന് പ്രതിഫലത്തിന്റെ ബാഹുല്യം

കാണുമ്പോൾ അല്ലാഹുവിനോട് പറയും; പടച്ചവനേ, എന്നെ നീ ഒരിക്കൽ കൂടി ദുൻയാവിലേക്ക് അയക്ക്. എന്നിട്ട് ഇതിനേക്കാൾ വലിയ പ്രയാസങ്ങൾ തന്ന് നീ എന്നെ പരീക്ഷിക്ക്. ഞാനതിൽ ക്ഷമിക്കാം. അപ്പോൾ എനിക്ക് ഇതിലും വലിയ പ്രതിഫലം കിട്ടുമല്ലോ". പറഞ്ഞത് അപ്പടി പ്രവർത്തിച്ച് കാണിച്ചു തന്ന ഉസ്താദിന്റെ ജീവിതം ഓരോ മുഅ്മിനിനും മാതൃകയാണ്.

പരീക്ഷണത്തിന്റെ തീച്ചൂളയിൽ കിടന്ന് അകം വിങ്ങുമ്പോഴും നിശബ്ദം വേദന കടിച്ചിറക്കി പുഞ്ചിരിക്കുന്ന ആ മുഖം ഒരിക്കലും മറക്കാനാവില്ല. കഠിനമായ രോഗമായിരുന്നു ഓരോ കാര്യം ചെയ്യാൻ ഒരുങ്ങുമ്പോഴും ഉസ്താദിന്റെ മുമ്പിൽ പ്രതിബന്ധങ്ങൾ തീർത്തിരുന്നത്. അസഹ്യമായ വേദനയോടൊപ്പം കൈകാലുകളും ഊരയും വേദനിച്ച് സഹിക്കവയ്യാതെ തളർന്നിരിക്കുമ്പോൾ ഏർവാടി ശുഹദാക്കളുടെ മേൽ ഫാതിഹ ഓതി ദർസ് തുടങ്ങിയാൽ വേദനയൊക്കെ വകഞ്ഞ് മാറ്റി മണിക്കൂറുകളോളം സബ്ഖിൽ ലയിക്കും. ക്ലാസ് തീരുന്നതോടു കൂടി പൂർവ്വാധികം ശക്തിയോടെ വേദന വീണ്ടും തിരിച്ചു വരും. രാത്രിയിൽ ഒരു പോള കണ്ണടക്കാൻ കഴിയാതെ ശാരീരികവും മാനസികവുമായി തളർന്നു പോകുമ്പോൾ കിതാബ് ഓതി കൊടുത്തു കൊണ്ടാണ് അതിനെതിരെ പിടിച്ചു നിന്നത്. വേദനകളും പ്രയാസങ്ങളും ആരേയും അറിയിക്കാതെ ക്ഷമിച്ചിരുന്ന ഉസ്താദ്, ക്ലാസിൽ ഒരു വിദ്യാർത്ഥി വരാതിരുന്നത് വയറു വേദന കാരണമാണെന്ന് അറിഞ്ഞപ്പോൾ മാത്രമാണ് തിരിഞ്ഞും മറിഞ്ഞും കിടന്ന് നേരം വെളുപ്പിക്കുന്ന തന്റെ അവസ്ഥ സുചിപ്പിച്ചത്. ഏകദേശം രണ്ടര വർഷത്തോളം അതിശക്തനും വില്ലനുമായ അർബുദ രോഗത്തോട് മാനസികമായി പോരാടി നിന്നത് കിതാബിന്റെയും ദർസിന്റെയും മാസ്മരികമായ ആവേശം കൊണ്ടായിരുന്നു.

വഫാത്തിന്റെ ഏതാനും ദിവസം മുമ്പ് ബുഖാരി ക്ലാസിൽ

ക്ഷമയെ കുറിച്ച് വിശദീകരിക്കുമ്പോൾ തന്റെ അനുഭവത്തെപ്പറ്റി വല്ലതും വീണു കിട്ടുമോ എന്ന് സാകൂതം വീക്ഷിക്കുന്ന ശിഷ്യരോട് തമാശ രൂപേണ ഉസ്താദ് പറഞ്ഞു: "എന്റെ കണ്ണിലേക്കിങ്ങനെ നോക്കേണ്ട". ഭൂമിയോളം ക്ഷമിക്കാനും സമുദ്രത്തോളം കരുണ ചെയ്യാനും കഴിയുന്നവർ അംഗുലീ പരിമിതമാണെന്ന് ഇത്തരം സാഹചര്യങ്ങളിൽ മാത്രമാണ് ബോധ്യപ്പെടുന്നത്. മഹാനായ ഇമാം ഇബ്നു രിഫ്അ (റ) വിന്റെ ചരിത്രത്തിൽ കാണാം, അസുഖം കാരണം അങ്ങേയറ്റം പ്രയാസപ്പെടുന്ന നേരത്ത് മഹാനവർകൾ കിടന്നു കൊണ്ട് ഓതുമ്പോൾ കൈ തളർന്ന് കിതാബ് മുഖത്തേക്ക് വീഴും. വീണ്ടും ഓതാൻ ശ്രമിക്കുമ്പോൾ വീണ്ടും പഴയ പോലെ തന്നെ ആവർത്തിക്കും. എന്നിട്ടു പോലും കിതാബിനോടുള്ള തന്റെ ദാഹം ശമിച്ചിരുന്നില്ല.

അതിശക്തമായ രോഗം തന്റെ ശരീരത്തിലേക്ക് അരിച്ചെത്തിയതിന് ശേഷം ഉസ്താദ് അനുഭവിച്ച വേദന അതികഠോരമായിരുന്നു. ഊരക്ക് ബാധിച്ച അസഹ്യമായ വേദന കാരണം ഉഴിഞ്ഞിട്ട് ഊരയുടെ രണ്ട് ഭാഗത്തും തഴമ്പ് വരെ രൂപപ്പെട്ടിരുന്നു. ഒരിക്കൽ ബസ്സിൽ പോകുമ്പോൾ വേദന കഠിനമായി അനുഭവപ്പെട്ടു. സഹിക്കവയ്യാതെ, ബസ്സ് ഓടിക്കൊണ്ടിരിക്കുമ്പോൾ ഉസ്താദ് എണീറ്റ് നിന്നു. എന്തിനാണ് ഇയാൾ സീറ്റിൽ നിന്നും വെറുതേ എഴുന്നേൽക്കുന്നതെന്ന് മറ്റുള്ളവർ കരുതുമെന്ന് ഭയന്ന് പുറത്തേക്ക് നോക്കുന്ന പോലെ തോന്നിക്കാൻ തല തിരിച്ചുവത്രെ.

എല്ലാം അല്ലാഹുവിന്റെ പരീക്ഷണമായി കരുതി ക്ഷമിച്ച്, അല്ലാഹുവിലും മഹാന്മാരിലും അഭയം തേടിയ ഉസ്താദ് തന്റെ പ്രയാസങ്ങൾ ആരോടും പങ്കുവെക്കാൻ താൽപര്യപ്പെട്ടിരുന്നില്ല. വളരെ കഠിനമായ പ്രയാസങ്ങൾ സഹിക്കുമ്പോഴും മറ്റുള്ളവരുടെ സഹതാപം പിടിച്ചു പറ്റാൻ ഒരിക്കലും ഇഷ്ടപ്പെട്ടിരുന്നില്ല. വേദന

സഹിക്കവയ്യാതാകുമ്പോൾ പരിചിത മഖ്ബറകളിലും മൗ്ദിൻ സ്വലാത്തിലും ശമനം കണ്ടെത്തി. അതു മാത്രമായിരുന്നു ചികി ത്സ.

തൊലി പുറത്ത് വരുമ്പോഴേക്കും വിരണ്ട് പോകുന്ന, അല്ലാ ഹുവിലും അമ്പിയാക്കളുടെയും മഹാൻമാരുടെയും സഹായത്തിലും വിശ്വാസമില്ലാത്ത മനുഷ്യർ പരീക്ഷണങ്ങളെ നേരിടാൻ കെൽപി ല്ലാതെ ആത്മഹത്യ ചെയ്യാനും ദയാവധം നടത്താനും പ്രേരിപ്പി ക്കുന്ന ആധുനിക ലോകത്തു തന്നെയാണ് ഇങ്ങനെയൊരാൾ ജീവി ച്ചതെന്നും അറിയുമ്പോൾ മാത്രമാണ് അടുത്തിടപഴകിയിട്ടും അറി യപ്പെടാതെ പോകുന്ന ഇത്തരം ജന്മങ്ങളുടെ വില നമുക്ക് മനസ്സി ലാവുന്നതും; ജീവിച്ചിരുന്ന കാലത്ത് ഒന്ന് പരിചയപ്പെട്ട് ദുആ ചെയ്യാൻ പറയാതിരുന്നതിലുള്ള നഷ്ടബോധം നമ്മെ പിടികൂടു ന്നതും.

തീയിൽ കുരുത്തത് വെയിലത്തു വാടില്ലെന്ന വചനം അന്വർത്ഥമാക്കിക്കൊണ്ട് പ്രതിസന്ധികളെ അതിജീവിച്ച് മുന്നേറാൻ ഉസ്താദിന് പിൻബലമേകിയത് ക്ഷമയെന്ന ഊന്നുവടി കയ്യിലുണ്ടാ യതു കൊണ്ടാണ്.

# സൂക്ഷ്മതയാർന്ന ജീവിതം

വിശുദ്ധ ദീനിൽ കൽപ്പിക്കപ്പെട്ട മുഴുവൻ കാര്യങ്ങളും കൃത്യമായി ചെയ്തു തീർക്കുക ഒരാളെക്കൊണ്ട് പ്രയാസകരമാണ്. പക്ഷേ, അല്ലാഹു വിലക്കിയ കാര്യങ്ങൾ ചെയ്യാതിരിക്കുക എന്നത് ഓരോ മുഅ്മിനിനും സാധ്യമാണ്. സൂക്ഷ്മത എന്നത് കൊണ്ടർത്ഥമാക്കപ്പെടുന്നത് ഇത്തരത്തിൽ ചെയ്യാൻ പാടില്ലാത്ത കാര്യങ്ങളോട് എല്ലാ അർത്ഥത്തിലും വിട്ടുനിൽക്കുക എന്നതാണ്. ആ ശ്രമകരമായ കാര്യത്തിൽ വിജയം കൈവരിച്ച അപൂർവ്വം ചിലരിൽ പെട്ട ആളായിരുന്നു ഉസ്താദ്. ഉസ്താദുമായി ഇടപഴകിയ ഒരുപാട് പേർക്ക് ഉസ്താദിന്റെ അതിസൂക്ഷ്മതയോടെയുള്ള ജീവിതം നേരിട്ട് കാണാൻ സാധിച്ചിട്ടുണ്ട്.

മലപ്പുറം മഅ്ദിൻ ദഅ്വ കോളേജിലെ മുദരിസായിരുന്ന ഉസ്താദിന്റെ ലീവിന്റെ ദിവസമായ വെള്ളിയാഴ്ച ഉസ്താദ് ചില സന്ദർഭങ്ങളിൽ സ്ഥാപനത്തിൽ വരാറുണ്ടായിരുന്നു. എന്നാൽ, മറ്റു ദിവസങ്ങളിലെപ്പോലെ അവിടെ നിന്ന് ഭക്ഷണം കഴിക്കാറില്ല.

കൂടെയുള്ള ഉസ്താദുമാരോട് എന്തെങ്കിലുമൊക്കെ പറഞ്ഞ് ഒഴിഞ്ഞുമാറും. കുറേ കഴിഞ്ഞപ്പോഴാണ് ഉസ്താദിന്റെ സൂക്ഷ്മതയുടെ ഭാഗമാണിതെന്ന് മനസ്സിലായത്. സബ്ഖ് ഇല്ലാത്ത ദിവസമായതിനാൽ ഒരു തുള്ളി ഭക്ഷണം പോലും അവിടെ നിന്നും കഴിക്കാൻ തയ്യാറാകാത്ത സൂക്ഷ്മതയായിരുന്നു. കിതാബ് ഓതിക്കൊടുക്കാതെ ഭക്ഷണം ഹലാലാകില്ല എന്ന ഭയമായിരുന്നു ഇങ്ങനെ ചെയ്യാൻ ഉസ്താദിനെ പ്രേരിപ്പിച്ചിരുന്നത്. ദർസ് ഉള്ള ദിവസം തന്നെ പ്രഭാതഭക്ഷണം പോലും ക്ലാസ് തുടങ്ങിയ ശേഷമല്ലാതെ കഴിച്ചിരുന്നില്ല. ആരെങ്കിലും വല്ലതും നൽകിയാൽ ആരുടേതാണ്, എവിടുന്ന് കിട്ടി തുടങ്ങിയ മുഴുവൻ കാര്യങ്ങളും ചോദിച്ചറിഞ്ഞ ശേഷമേ സ്വീകരിക്കാറുള്ളൂ. അത്രത്തോളം സൂക്ഷ്മത പാലിച്ചതിനാലായിരുന്നു ജീവിതത്തിലെ എല്ലാ പ്രതിസന്ധികളെയും തരണം ചെയ്യാൻ ഉസ്താദിന് കരുത്തേകിയത്.

ഉസ്താദിന്റെ ഉപദേശങ്ങളിലെല്ലാം ജീവിതത്തിൽ സൂക്ഷ്മത പാലിക്കേണ്ടതിന്റെ ആവശ്യകത ബോധ്യപ്പെടുത്താറുണ്ടായിരുന്നു. ഫാതിഹ ഓതുമ്പോൾ صراط المستقيم ൽ ص , س തമ്മിൽ മാറാനുള്ള സാധ്യതയും ولاالضالين ൽ ظ , ض തമ്മിൽ മാറിയാലുള്ള അപകടവും എപ്പോഴും ഓർമിപ്പിക്കാറുള്ള ഉസ്താദ്, മരണ ശയ്യയിലായിരുന്നപ്പോൾ ഇരുപത്തൊന്ന് ഫാതിഹ ഓതാനായി ഒരാളെ വിളിക്കാൻ പറഞ്ഞ നേരത്ത് ഓർമിപ്പിച്ചത്; തജ്‌വീദ് പ്രകാരം ഓതാനറിയുന്നവർ കുറവാണ്. തജ്‌വീദില്ലാതെ ഓതുന്നത് കൊണ്ടാണ് പല ഉദ്ദേശ്യങ്ങളും ഫലവത്താകാത്തത് എന്നായിരുന്നു. ശേഷം, ഖുർആൻ ഓതുന്നവർ വളരെയധികമുണ്ട്, പക്ഷേ, ഖുർആൻ അവരെ ശപിച്ചു കൊണ്ടിരിക്കും എന്ന ഹദീസ് ഓതിത്തന്നു. ഇത്തരം ഒരുപാട് കാര്യങ്ങൾ ആ മഹദ് ജീവിതത്തിൽ നിന്നും നമുക്ക് കണ്ടെടുക്കാനാവും. ചുരുക്കത്തിൽ സൂക്ഷ്മത പുലർത്തി ജീവിച്ചാൽ മാത്രമേ ആഖിറത്തിൽ എത്തുമ്പോൾ എന്തെങ്കിലും പ്രതിഫലമു

ണ്ടാവുകയുള്ളൂവെന്ന് പലപ്പോഴും ഓർമിപ്പിക്കാറുണ്ടായിരുന്നു.

റമളാനിൽ ദർസ് പൂട്ടുന്നതിന് ഏതാനും ദിവസം മുമ്പ് ഉസ്താദ് സബ്ഖിൽ ഓർമിപ്പിച്ച പ്രധാനപ്പെട്ട ഒരു കാര്യം റമളാൻ മാസത്തിൽ തറാവീഹിന് ശേഷം ഇമാം ഉറക്കെ ചൊല്ലിക്കൊടുക്കാറുള്ള നിയ്യത്തിനെക്കുറിച്ചായിരുന്നു. "നിങ്ങളാരെങ്കിലും, റമളാനിൽ ഇമാമത് ഏൽക്കുകയാണെങ്കിൽ നിയ്യത്ത് മനസ്സിൽ കരുതണമെന്ന് സദസ്സിനെ നിർബന്ധമായും ഓർമ്മപ്പെടുത്തണം, കാരണം നിയ്യത്തെന്നു പറഞ്ഞാലെന്താ? മനസ്സിൽ കരുതലാണത്, അല്ലാതെ വെറുതെ നാവു കൊണ്ട് പറഞ്ഞാൽ നിയ്യത്താവുകയില്ല. മാത്രമല്ല, അധികമാളുകളും മനസ്സിൽ രണ്ടാമതൊരു നിയ്യത്ത് വെക്കാതെ ഇമാമിന്റേത് ഏറ്റു ചൊല്ലിയ നിയ്യത്ത് കൊണ്ടാണ് നോമ്പെടുക്കുന്നത്. ആ നോമ്പ് എങ്ങനെ ശരിയാവാനാണ്?!" ഇങ്ങനെ ശിഷ്യൻമാർക്ക് വേണ്ട സൂക്ഷ്മതയുടെ നിർദേശങ്ങൾ നൽകിയിരുന്ന ഉസ്താദ് എപ്പോഴും ഉണർത്താറുള്ള ഒന്നായിരുന്നു; "ആ വഅളിൽ കേട്ടതാണ്, ഈ പുസ്തകത്തിൽ വായിച്ചതാണ് തുടങ്ങിയ കാര്യങ്ങൾ തെളിവായി ഉദ്ധരിക്കരുത്. ഒരു പക്ഷേ നമുക്ക് വിശ്വസിക്കാമെങ്കിലും സ്വഹാബാക്കളെപ്പോലും തള്ളിപ്പറയുന്ന എതിരാളികൾക്കത് പരിഹസിക്കാനുള്ള അവസരമാണ് സൃഷ്ടിക്കുക". ഉസ്താദിന്റെ സൂക്ഷ്മതയാർന്ന് ജീവിതത്തെ കുറിച്ച് പറയുമ്പോൾ ഓർമ വരുന്ന ഒരു കാര്യം മുസ്ലിയാക്കൻമാരെ കുറിച്ചുള്ള ഒരു വിഷയം എപ്പോൾ പറയുമ്പോഴും ആദ്യം തന്നെ പറയും " മുസ്ലിയാക്കൻമാരിൽ ആലിമീങ്ങൾ പെടുകയില്ല, ആലിമീങ്ങൾ എന്നു പറഞ്ഞാൽ തങ്ങളുസ്താദും എ.പി ഉസ്താദുമൊക്കെയാണ്. അതിനാൽ ആലമീങ്ങളെ കുറിച്ചല്ല ഞാൻ പറയുന്നത്. നിങ്ങൾ സംസാരിക്കുമ്പോഴും ഇങ്ങനെ വേർതിരിച്ച് പറഞ്ഞില്ലെങ്കിൽ മുസ്ലിയാക്കൻമാരെ കുറിച്ചുള്ള സംസാരങ്ങൾ ആലിമീങ്ങളായവരിലും ചെന്ന് പതിക്കും. അങ്ങിനെ വന്നാൽ അതോടെ നമ്മുടെ

ജീവിതം നശിക്കും.”

സ്വന്തം ഫോണിൽ നിന്നോ കോയിൻ ബോക്സിൽ നിന്നോ അല്ലാതെ ഒരിക്കലും തന്നെ സ്ഥാപനത്തിലെ ലാന്റ് ഫോണിൽ നിന്നും ഫോൺ വിളിച്ചിട്ടില്ലാത്ത ഉസ്താദ്, ചില ഘട്ടങ്ങളിൽ, ആരോഗ്യസ്ഥിതി മോശമാണെങ്കിൽ പോലും, വളരെ പ്രയാസം സഹിച്ച് ടൗണിലെ ടെലഫോൺ ബൂത്തിൽ പോയാണ് ഫോൺ ചെയ്തിരുന്നത്.

ഉസ്താദിന്റെ സൂക്ഷ്മതയെക്കുറിച്ച് മലപ്പുറം മുണ്ടുപറമ്പ് കോളേജിനടുത്തുള്ള പള്ളിയിൽ ജോലിചെയ്യുന്ന, ഉസ്താദിന്റെ അയൽ വാസിയായിലുന്ന ഇമാം ഒരു അനുഭവം പങ്കുവെച്ചു; ഒരിക്കൽ ഇദ്ദേഹം തന്റെ വീട്ടിലിരിക്കുമ്പോൾ ഉസ്താദ് കിണറിനടുത്തേക്ക് വെള്ളമെടുക്കാൻ പോകുന്നത് കണ്ടു. ഒരു പൊതുകിണറായിരുന്ന അതിനടുത്തേക്ക് ചെന്നപ്പോൾ ഒരന്യസ്ത്രീയും വെള്ളമെടുക്കാൻ അവിടെയെത്തിയിരുന്നു. ഇതു ശ്രദ്ധയിൽ പെട്ടയുടനെ ഉസ്താദ് വീട്ടിനുള്ളിലേക്ക് ധൃതിയിൽ തിരിച്ചുപോയി. ഒരു ഭാഗത്ത് മാറി നിൽക്കുകയല്ലാതെ വീട്ടിലേക്കു തിരിച്ചു നടക്കുന്നവർ ഇക്കാലത്തുമുണ്ടോ എന്ന് ആശ്ചര്യപ്പെട്ടു കൊണ്ടാണ് ഇമാം അനുഭവം പറഞ്ഞു നിർത്തിയത്.

ഹലാലല്ലാത്ത, അതിന് നേരിയ സാധ്യത പോലുള്ള ഭക്ഷണം കഴിക്കാതിരിക്കാൻ ഉസ്താദ് എപ്പോഴും ശ്രദ്ധിച്ചിരുന്നു. വഫാതിന്റെ ഏതാനും നാൾ മുമ്പ് ഉള്ളാളം മഖാം സിയാറത്ത് ചെയ്യാൻ തീരുമാനിച്ചു. അസുഖം കാരണം സ്വന്തം റൂമിൽ എഴുന്നേറ്റ് നടക്കാൻ പോലുമാവാത്ത ഘട്ടത്തിൽ ഉസ്താദിന് മലപ്പുറത്തു നിന്നും അത്രയും ദൂരം സഞ്ചരിക്കുക ഒരു പ്രയാസമായി അനുഭവപ്പെട്ടിരുന്നില്ല. പരിചയക്കാരനും മദനീ കോളേജിലെ പൂർവ്വവിദ്യാർത്ഥിയുമായ അബ്ദുൽ മജീദ് മദനി വഴി ഉള്ളാളത്ത് ഒരു ദിവസം തങ്ങാ

നുള്ള ഏർപ്പാടുകൾ ചെയ്തു. കോളേജിലാണ് സൗകര്യമേർപ്പെടുത്തിയതെന്നറിഞ്ഞ ഉടനെ "മദനീ കോളേജിൽ താമസിക്കുന്നത് നല്ലത് തന്നെ. പക്ഷെ അവിടുത്തെ മുതഅല്ലിമീങ്ങൾക്കുള്ള ഭക്ഷണം കഴിക്കേണ്ടി വന്നാൽ അത് ഹലാലാവൂലാ.." എന്നായിരുന്നു ഉസ്താദ് പ്രതികരിച്ചത്. ഉസ്താദിന്റെ പ്രയാസം മനസ്സിലാക്കി കോളേജിനു പുറത്ത് ഭക്ഷണം ഏർപ്പാട് ചെയ്ത ശേഷമാണ് സിയാറത്തിനായി ഉസ്താദ് പുറപ്പെട്ടത്. സൂക്ഷ്മതയുടെ കാര്യത്തിൽ അങ്ങേയറ്റം കണിശത പുലർത്തിയിരുന്ന ഉസ്താദിന്റെ മാർഗ്ഗനിർദ്ദേശങ്ങൾ എപ്പോഴും ആശ്വാസകരമായിരുന്നു.

# എല്ലാവരോടും ആദരവോടെ...

അല്ലാഹുവിന്റെ വിജ്ഞാനത്തോടും അതുമായി കഴിഞ്ഞുകൂടുന്ന മുസ്വന്നിഫുമാർ, സയ്യിദുമാർ, ഉലമാക്കൾ, ഉസ്താദുമാർ, മുതഅല്ലിമുകൾ... തുടങ്ങി എല്ലാവരോടുമുള്ള ഉസ്താദിന്റെ ബഹുമാനവും ആദരവും ഓരോ വിശ്വാസിക്കും മാതൃകയാണ്.

വണ്ടൂരിനടുത്തുള്ള നിംസ് ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്യപ്പെട്ട് അവശരായിക്കിടക്കുന്ന സമയം. ഒന്നു തിരിഞ്ഞു കിടക്കണമെങ്കിൽ ആരെങ്കിലും ശരീരം താങ്ങിക്കൊടുക്കണം. ഈയൊരവസ്ഥയിലിരിക്കുമ്പോഴാണ് ഉസ്താദിനെ സന്ദർശിക്കാനായി മദ്ധ്യവയസ്കനായ, താടി നരച്ച, തലപ്പാവ് ധരിച്ച ഒരാൾ വരുന്നത്. ശിഷ്യരെല്ലാം കട്ടിലിനു ചുറ്റുമിരുന്ന് ബദ്ർ മൗലിദും ദിക്റും സ്വലാത്തും ചൊല്ലിക്കൊണ്ടിരിക്കുന്നതിനാൽ സന്ദർശകൻ ആരുടെയും ശ്രദ്ധയിൽ പെട്ടിരുന്നില്ല. ഉസ്താദ് കൈ കൊണ്ട് ആംഗ്യം കാണിക്കുന്നത് കണ്ട് എന്താണ് ആവശ്യമെന്നറിയാൻ അടുത്ത് ചെന്നപ്പോൾ

കട്ടിലിൽ നിന്നും ചാടിയെണീക്കാൻ ശ്രമിക്കുകയാണ്. എല്ലാവരും ചേർന്ന് കൈ പിടിക്കാൻ ചെന്നപ്പോൾ ഉസ്താദ് പതുക്കെ പറഞ്ഞു: "എണീക്കിൻ, എണീക്കിൻ... എന്റെ ഉസ്താദാണ്". അപ്പോഴാണ് എല്ലാവരും അതിഥിയെ ശ്രദ്ധിച്ചത്. കുട്ടശ്ശേരിയിലെ ഉസ്താദിന്റെ അയൽവാസി കൂടിയായിരുന്ന മുഹമ്മദ് ഫൈസി ഉസ്താദായിരുന്നു അത്. അവിടെ തന്നെ കിടക്കാൻ ഫൈസി ഉസ്താദ് മൂസ ഉസ്താദിനോട് പറഞ്ഞു. അവർക്ക് സംസാരിക്കാൻ സൗകര്യം ചെയ്ത് കൊണ്ട് എല്ലാവരും വാതിലിനടുത്തേക്ക് മാറി നിന്നപ്പോൾ ഗുരു ശിഷ്യ ബന്ധത്തിന്റെ തെളിഞ്ഞ നീരുറവ പൊട്ടിയൊഴുകുന്നതാണ് കണ്ടത്. "കുറച്ചുകാലമായി ഉസ്താദിന്റെയടുക്കൽ വരാനെനിക്കു സാധിച്ചിട്ടില്ല. ഉസ്താദ് ഒന്നും വിചാരിക്കരുത്. എല്ലാം പൊരുത്തപ്പെട്ടു തരണം"- ഇത്രയും പറഞ്ഞു കൊണ്ട് മൂസ ഉസ്താദ് തേങ്ങിക്കരഞ്ഞപ്പോൾ സമാധാനിപ്പിച്ചു കൊണ്ട് ഫൈസി ഉസ്താദ് പറഞ്ഞു: "അതൊന്നും പ്രശ്നമില്ല, വരാൻ കഴിയുന്ന കാലത്തൊക്കെ അവിടെ വരാറുണ്ടല്ലോ.. അതു മതി ". തന്റെ ജീവിതകാലം മുഴുവൻ തഖ്‌വയിലും സൂക്ഷ്മതയിലുമായി കഴിഞ്ഞു കൂടാൻ ഉസ്താദിനു തുണയായത് ഗുരുത്വവും പൊരുത്തവുമുള്ള ഇത്തരം ആഴമേറിയ ബന്ധങ്ങളായിരുന്നു.

ആലിമീങ്ങളോട് ആദരവിന്റെ അങ്ങേയറ്റം പ്രകടിപ്പിക്കുവാൻ ഉസ്താദ് എപ്പോഴും ഉപദേശിക്കാറുണ്ടായിരുന്നു. "നമ്മുടെ ആലിമീങ്ങളെ കുറിച്ച് നമുക്കാർക്കും വേണ്ടവിധം മനസ്സിലാക്കാൻ സാധിച്ചിട്ടില്ല. അവരുടെ ബാഹ്യപ്രവർത്തനങ്ങളും വിശയങ്ങളും മാത്രമാണ് നാം അറിയുന്നത്. അത് തന്നെ അൽപം മാത്രം. ഉദാഹരണത്തിന് നമ്മുടെ ശൈഖുനാ വന്ദ്യരായ സയ്യിദ് ഇബ്റാഹീമുൽ ഖലീലുൽ ബുഖാരിയെ വരെ നാം മനസ്സിലാക്കിയിട്ടില്ല എന്നതാണ് സത്യം. ഉസ്താദ് ആരാണെന്ന് നമുക്ക് മനസ്സിലായാൽ നാം പിന്നെ ശൈഖുനയെ വിട്ട് എങ്ങോട്ടും പോവുകയില്ല. ശൈഖുനയെ അങ്ങേ

യറ്റം ആദരിക്കുകയും ബഹുമാനിക്കുകയും വേണം". രോഗം ഭേദപ്പെട്ട് വന്ന് ദർസ് തുടങ്ങിയപ്പോൾ ശൈഖുനാ അൽഉസ്താദിന്റെ മഹത്വങ്ങൾ പറയുന്നതിനിടെ വേവലാതിടോടെ ഉസ്താദ് ചോദിച്ചു " നിംസിൽ ഉസ്താദ് വന്നപ്പോൾ എനിക്ക് ശരിക്കും ബോധമുണ്ടായിരുന്നില്ല. ഞാൻ എന്താണ് ചെയ്തിരുന്നത് എന്ന് എനിക്ക് ഓർമയില്ല. അപമര്യാദയായി വല്ലതും ചെയ്തിരുന്നോ?" ഇതായിരുന്നു ഉസ്താദിന്റെ സ്വഭാവ ശുദ്ധി.

ഉലമാക്കളോട് അനാദരവുണ്ടാക്കിയേക്കാവുന്ന വല്ല പ്രവർത്തനവും തന്നിൽ നിന്നും സംഭവിച്ചു പോകുമോയെന്നു ഭയന്ന് ഓരോ പ്രവർത്തനവും വളരെ ശ്രദ്ധിച്ചായിരുന്നു കൈകാര്യം ചെയ്തിരുന്നത്. മുദരിസും മുൻ മലപ്പുറം ജില്ലാ മുശാവറ അംഗവുമായിരുന്ന ഒരു പണ്ഡിതന്റെ മകൻ ഉസ്താദിന്റെ കീഴിൽ പഠിച്ചിരുന്നു. ഒരു ബുധനാഴ്ച ദിവസം ഏതോ ഒരാൾക്ക് ഉത്തരം കിട്ടാത്തതിന്റെ പേരിൽ ദേഷ്യം പിടിച്ച ഉസ്താദ് എല്ലാവരോടും എണീറ്റു പോകാൻ പറഞ്ഞു. റൂമിന്റെ അറ്റത്ത് വാതിലിനോട് ചേർന്നിരുന്ന ആ പണ്ഡിതന്റെ മകനെ ചൂണ്ടിയാണ് സബ്ഖ് പിരിച്ചുവിട്ടത്. അങ്ങനെ ആ ദിവസം കഴിഞ്ഞു. പിറ്റേന്ന്, ഉപരി പഠനത്തിന് പുറത്ത് പോയിരുന്ന വിദ്യാർത്ഥികൾ ഉസ്താദിനെ കാണാൻ വന്നു. ഉസ്താദിനെ കണ്ടു വന്ന ഉടനെ അവർ പ്രസ്തുത വിദ്യാർത്ഥിയോട് ചോദിച്ചു: "ഇന്നലെ സബ്ഖിൽ എന്താണുണ്ടായത്?" സംഭവമെല്ലാം അവരോട് വിശദീകരിച്ചപ്പോൾ "ഞാൻ ഇന്നലെ കുട്ടികളോട് സബ്ഖിൽ നിന്നും പോകാൻ പറഞ്ഞു. സത്യത്തിൽ ചോദ്യം ചോദിച്ചപ്പോൾ ഉത്തരം കിട്ടിയില്ല. അപ്പോഴുള്ള ദേഷ്യത്തിന് പറഞ്ഞതാണ്. അതെല്ലാം പോകട്ടെ, ഞാൻ പോകാൻ പറഞ്ഞത് ആ മഹാന്റെ മകനെ ചൂണ്ടിയാണല്ലോ? അവർ ഇഷ്ടപ്പെടുമോ? അവരുടെ ഗുരുത്വം കിട്ടുമോ? ഞാൻ ചെയ്തത് തെറ്റല്ലേ?" എന്നിങ്ങനെ ഖേദം നിറഞ്ഞ ഉസ്താദിന്റെ വാക്കുകളാണ് വിദ്യാർത്ഥികൾ മറു

പടിയായിപ്പറഞ്ഞത്.

സയ്യിദൻമാരെക്കൊണ്ടും പണ്ഡിതൻമാരുടെയും ഉസ്താദുമാരുടെയും മക്കളെക്കൊണ്ടും ഖിദ്മത്ത് ചെയ്യിക്കാതിരിക്കാൻ ഉസ്താദ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വഫാതായ മർകസിലെ മുൻ മുദരിസും കേന്ദ്ര മുശാവറാംഗവുമായിരുന്ന എടക്കുളം അബ്ദുൽ ലത്വീഫ് ഫൈസിയുടെ മകൻ ഉസ്താദിന്റെ കീഴിൽ പഠിക്കുന്നുണ്ടായിരുന്നു. ഏതെങ്കിലും ഒരാളോട് റൂമിലേക്ക് വരാൻ പറഞ്ഞപ്പോൾ എടക്കുളം ഉസ്താദിന്റെ മകനാണ് പോയത്. ആളെ കണ്ടയുടനെ ആ കുട്ടിയെ തിരിച്ചയച്ച് മറ്റൊരു കുട്ടിയോട് വരാൻ പറഞ്ഞു. ഭക്ഷണം കഴിച്ച ശേഷം അവിടെ വച്ചിരുന്ന പാത്രം രണ്ടാമത് ചെന്ന കുട്ടിയോട് കൊണ്ട് പോകാൻ പറഞ്ഞപ്പോൾ മാത്രമാണ് മറ്റുള്ള കുട്ടികൾക്ക് കാര്യം മനസ്സിലായത്. ഉസ്താദുമാരുടെ കുടുംബത്തോടുള്ള ഉസ്താദിന്റെ ആദരവിന്റെ ആഴം മനസ്സിലാക്കാൻ കിട്ടിയ മറ്റൊരു അവസരമായിരുന്നു പ്രസ്തുത സംഭവം.

തന്റെ ഉസ്താദുമാരോട് അങ്ങേയറ്റം സ്നേഹവും ആദരവും കൂറും പുലർത്തിയിരുന്ന ഉസ്താദിന് തന്റെ ഉസ്താദുമാർക്കെതിരെ വരുന്ന ആരോപണങ്ങളെ ഒരിക്കലും സഹിക്കാനാവുമായിരുന്നില്ല. ഒരിക്കൽ ബസ്സ്റ്റോപ്പിൽ സുഹൃത്തിനൊപ്പം വാഹനം കാത്ത് നിൽക്കുമ്പോൾ പരിചയക്കാരനായ ഒരാൾ വന്ന് ശൈഖുനാ എ.പി ഉസ്താദിനെതിരെ സംസാരിക്കാൻ തുടങ്ങി. ദേഷ്യം കൊണ്ട് വിറച്ച ഉസ്താദ് അയാളോട് കടന്ന് പോകാൻ പറഞ്ഞു. ഒരാളോടും ജീവിതത്തിലൊരിക്കലും ദേഷ്യപ്പെടാത്ത ഉസ്താദ് അയാളോടുള്ള വെറുപ്പ് കാരണം വേറൊരിടത്തേക്ക് മാറി നിന്നു. എന്നിട്ട് ഇനിയൊരിക്കലും എന്നെ ഇയാളുടെ അടുക്കലേക്ക് കൊണ്ടു വരരുതെന്ന് ഒപ്പമുണ്ടായിരുന്ന സുഹൃത്തിനോട് താക്കീത് ചെയ്തു.

അല്ലാഹുവിന്റെ ഇഷ്ടത്തിന് പാത്രീഭൂതരായ എല്ലാവരെയും

അങ്ങേയറ്റം ആദരിച്ചിരുന്ന ഉസ്താദ്, പൊതുവെ എല്ലാവരും നിസ്സാരമായി കരുതുന്ന കാര്യങ്ങൾ പോലും ഗൗരവത്തിൽ കണ്ടിരുന്നു. ഒരിക്കൽ ഉസ്താദ് ആരെയോ ഫോണിൽ വിളിച്ചപ്പോൾ കുണ്ടൂരിൽ പോകണമെന്ന് പറയുന്നത് കേട്ട ശിഷ്യരിൽ ഒരാൾ, ഓട്ടോറിക്ഷയുമായി വന്ന് ഉസ്താദിനെയും കൂട്ടി കുണ്ടൂരിലേക്ക് സിയാറത്തിന് പുറപ്പെട്ടു. പോകുന്ന അവസരത്തിൽ, "തിരിച്ചു വരുമ്പോൾ മമ്പുറത്തും പോകാമല്ലോ" എന്ന് ശിഷ്യൻ ആരാഞ്ഞപ്പോൾ ഉസ്താദ് "ഇൻശാ അല്ലാഹ്" എന്ന് മാത്രം പറഞ്ഞു. കുണ്ടൂരിൽ ചെന്ന് ദീർഘമായി ദുആ ചെയ്യുമ്പോൾ ഒരിക്കൽ പോലും തന്റെ അസുഖം മാറ്റണേയെന്ന് ഉസ്താദ് പ്രാർത്ഥിച്ചില്ല. പകരം, ഈമാൻ കിട്ടി മരിക്കാനും മറ്റു ആഖിറത്തിന്റെ കാര്യങ്ങളും മാത്രമാണ് ആവശ്യപ്പെട്ടുകൊണ്ടിരുന്നത്. 'ഞങ്ങൾക്ക് താങ്ങനാവാത്ത കാര്യങ്ങൾ തന്ന് പരീക്ഷിക്കല്ലേ' എന്ന് മാത്രം ഒറ്റത്തവണ പ്രാർത്ഥനയിൽ കേട്ടു. നിറഞ്ഞ മനസ്സോടെ സായൂജ്യമടഞ്ഞ് വണ്ടിയിൽ കയറുമ്പോൾ ശിഷ്യൻ ഓർമിപ്പിച്ചു: "ഉസ്താദേ.. മമ്പുറത്തേക്ക്?" "ഇൻശാ അല്ലാഹ്" , മറുപടി അത്രമാത്രം! അങ്ങനെ മടക്കയാത്രയിൽ തിരൂരങ്ങാടി മമ്പുറം റൂട്ടിലേക്ക് തിരിയുന്നിടത്ത് വണ്ടി നിർത്തി മമ്പുറത്തേക്ക് പോവുകയല്ലേയെന്ന് ഒരിക്കൽ കൂടി ശിഷ്യൻ ഓർമ്മപ്പെടുത്തിയപ്പോൾ ഉസ്താദ് പറഞ്ഞു: "ഇപ്പോൾ നാം കുണ്ടൂരിലേക്ക് വന്നതല്ലേ. നമുക്ക് നേരെ മലപ്പുറത്തേക്ക് തന്നെ പോകാം. മമ്പുറത്തേക്ക് പിന്നീടൊരിക്കൽ വരാം.. ഇൻശാ അല്ലാഹ്.." എങ്ങോട്ടെങ്കിലും യാത്ര പോകുമ്പോൾ, ഏതായാലും ഇതുവരെ വന്നതല്ലേ ആ വഴിക്കുള്ള മഖ്ബറകൾ സിയാറത്ത് ചെയ്യാം എന്ന ശീലം പാടില്ലെന്നും സിയാറത്താണെങ്കിൽ അതിനു വേണ്ടി മാത്രം പുറപ്പെടുകയുമാണ് വേണ്ടതെന്നുമുള്ള ഉസ്താദിന്റെ ഉപദേശത്തിന്റെ മറ്റൊരു രൂപമാണ് 'ഇൻശാ അല്ലാഹ്' കൊണ്ടർത്ഥമാക്കുന്നതെന്ന് അപ്പോൾ മാത്രമാണ് ശിഷ്യന് ബോധ്യപ്പെടുന്നത്.

# വിനയാന്വിതനായി

വളരെയധികം താഴ്മയോടുകൂടി ഒതുങ്ങിക്കഴിഞ്ഞിരുന്ന പ്രകൃതമായിരുന്നു ഉസ്താദിന്റേത്. ഒരിക്കൽ കോട്ടൂർ ഉസ്താദ് സ്ഥാപനത്തിൽ വന്നപ്പോൾ ഉസ്താദിനെ പരിചയപ്പെട്ടു. പേരു ചോദിച്ചപ്പോൾ ഉസ്താദ് മൂസ എന്ന് മറുപടി പറഞ്ഞു. വന്ന ആവശ്യം കഴിഞ്ഞ് തിരിച്ചു പോകുമ്പോൾ കൂടെ ഉണ്ടായിരുന്ന ഖാദിമിനോട് കോട്ടൂർ ഉസ്താദ് പറഞ്ഞു. അയാളുടെ ഉത്തരം എനിക്ക് വളരെ ഇഷ്ടപ്പെട്ടു. സാധാരണ എല്ലാവരും സഖാഫിയോ മറ്റു ബിരുദങ്ങളോ ചേർത്താണ് പറയാറുള്ളത്.

ബിരുദമെടുത്തിറങ്ങിയ പണ്ഡിതന്മാർ പലപ്പോഴും ഉസ്താദിന്റെയടുക്കൽ സംശയനിവാരണത്തിനു വരാറുണ്ടായിരുന്നു. കാരണമായി അവർ പറയാറുള്ളത്, മൂസ ഉസ്താദിനോട് ചോദിച്ചാൽ കിബ്റ് ഉണ്ടാവുകയില്ല. മറ്റുള്ളവരാണെങ്കിൽ ഇന്നലെ അയാൾ വന്നിരുന്നു, ഇപ്പോഴൊരാൾ പോയതേയുള്ളൂ എന്നിങ്ങനെ പറഞ്ഞു കൊണ്ടിരിക്കും എന്നായിരുന്നു.

നാട്ടിലൂടെയോ അങ്ങാടിയിലൂടെയോ നടന്നു പോകുമ്പോൾ, അങ്ങോട്ടു കാണുന്നതിനു മുമ്പേ ഉസ്താദ് ഇങ്ങോട്ടു കണ്ടാൽ, റോഡിന്റെ മറുപുറത്താണെങ്കിൽ അത് മുറിച്ച് കടന്ന് വന്ന് സലാം പറഞ്ഞ് വിശേഷങ്ങൾ ചോദിക്കുകയും ലോഹ്യം പറയുകയും ചെയ്യൽ ഉസ്താദിന്റെ ശൈലിയായിരുന്നു.

തീരെ നിർവാഹമില്ലാതെയാകുമ്പോഴല്ലാതെ കുട്ടികൾ ഖിദ്മത്ത് ചെയ്യുന്നത് ഉസ്താദിന് ഇഷ്ടമായിരുന്നില്ല. ഞാൻ അതിനൊന്നും ആയിട്ടില്ല എന്നായിരുന്നു ഉസ്താദ് പ്രതികരിച്ചിരുന്നത്. അലക്കാൻ വേണ്ടി എടുത്തുവെച്ച വസ്ത്രം ഉസ്താദ് അറിയാതെ എടുത്തു കൊണ്ടുപോയി അലക്കിയാൽ ഉസ്താദ് ദേഷ്യപ്പെടുമായിരുന്നു. എല്ലാവരോടും വിവേചനമില്ലാതെ പെരുമാറിയിരുന്ന ഉസ്താദ്, ഓരോരുത്തരും അവരവരുടെ നിലയും വിലയും മനസ്സിലാക്കി പെരുമാറണമെന്ന് ഉപദേശിക്കക്കാറുണ്ടായിരുന്നു.

മുറുവ്വത്ത് നഷ്ടപ്പെടുത്തുന്ന അഥവാ മാന്യതക്കു കളങ്കം വരുത്തുന്ന കാര്യങ്ങൾ (ഉദാഹരണത്തിന് മുതഅല്ലിമുകളും ഉസ്താദുമാരും പൊതു നിരത്തിലൂടെ കടല കൊറിച്ചു നടക്കൽ, സദസ്സിൽ ഷർട്ട് ധരിക്കാതിരിക്കൽ, അങ്ങാടിയിൽ സംസാരിച്ചിരിക്കൽ) ഒന്നും തന്നെ ചെയ്യരുതെന്ന് പ്രത്യേകം ഓർമപ്പെടുത്താറുണ്ടായിരുന്നു. പള്ളിയോട് അനാദരവുണ്ടാകും വിധം സംസാരിക്കൽ, ബാങ്കിനെ നിസാരപ്പെടുത്തി സംസാരിക്കൽ, സുബ്ഹിക്കു ശേഷം സൂര്യനുദിക്കും വരെ കിടന്നുറങ്ങൽ, സലാം പറഞ്ഞാൽ മുഖം വീർപ്പിച്ചു കൊണ്ട് സലാം മടക്കാതെ ആംഗ്യം കാണിക്കൽ തുടങ്ങിയ വിഷയങ്ങളെല്ലാം ശ്രദ്ധിച്ചും സൂക്ഷിച്ചും കൈകാര്യം ചെയ്യണമെന്ന് ഉപദേശിക്കാത്ത ക്ലാസ്സുകൾ ചുരുക്കമായിരുന്നു.

# അർപ്പണ ബോധത്തോടെ

അല്ലാഹുവിന്റെ വിജ്ഞാനവുമായി കഴിഞ്ഞ് കൂടലാണ് ഏറ്റവും വലിയ ഇബാദത്ത് എന്ന് എല്ലാവർക്കുമറിയാമെങ്കിലും അതിനായി ജീവിതം ഉഴിഞ്ഞുവെച്ചവർ നന്നേ ചുരുങ്ങും. ആ ചുരുക്കം ചിലരിൽ പെട്ടയാളായിരുന്നു ഉസ്താദ്. ദുൻയാവിലും ആഖിറത്തിലും ഉപകരിക്കുന്ന ശിഷ്യൻമാർ എന്ന എല്ലാ ഉസ്താദുമാരുടെയും സ്വപ്നം തന്നെയായിരുന്നു ഉസ്താദിനുമുണ്ടായിരുന്നത്.

ആയതിനാൽ തന്നെ, മഅ്ദിനിൽ ജോലി ഏൽക്കുന്നതിനു മുമ്പ് ഒരു വർഷത്തോളം ശമ്പളം കിട്ടാതിരുന്നിട്ടും ഒരൊറ്റ ദിവസം പോലും മുടങ്ങാതെ കൃത്യമായി ഉസ്താദ് ദർസ് നടത്തിയിട്ടുണ്ട്. ഭാര്യയും കുട്ടികളുമുള്ള ഒരു കുടുംബനാഥനെന്ന നിലയിൽ അത്യാവശ്യ ചെലവിന്നാവശ്യമായ സംഖ്യപോലും ബന്ധപ്പെട്ടവരോട് ആവശ്യപ്പെട്ടിരുന്നില്ല. ആരെങ്കിലും അല്ലാഹുവിൽ ഭരമേൽപ്പിച്ചാൽ അവന്റെ കാര്യം അല്ലാഹു ഏറ്റെടുക്കും എന്ന ഖുർആനിക വചനം

നെഞ്ചിലേറ്റിക്കൊണ്ടുള്ള ആ ജീവിതത്തിൽ ഭാവിയെക്കുറിച്ചുള്ള ആകുലതകൾക്ക് യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല.

ഊണിലും ഉറക്കിലും ദർസ് മാത്രം സ്വപ്നം കണ്ട് നടന്ന ഉസ്താദ് അസുഖം ഭേദപ്പെട്ടയുടനെ ദർസിലേക്ക് പോകാനാണ് ധൃതികാണിച്ചത്. സ്ഥാപനത്തിലെ ഉസ്താദുമാർ സ്മരിക്കുന്നു: അസുഖം മാറിയ ഉടനെ മക്കളുടെയോ വീടിന്റെയോ കാര്യത്തിൽ ശ്രദ്ധകൊടുക്കാതെ "എന്റെ കുട്ടികൾ അവിടെ കാത്തിരിക്കുന്നു ണ്ടാവും അവർക്കു പോയി ദർസെടുക്കട്ടെ". എന്നാണ് വീട്ടുകാ രോട് പറഞ്ഞത്.

ഇങ്ങനെ ജീവിതം മുഴുവനും അറിവ് നേടാനും ശിഷ്യരെ വാർത്തെടുക്കാനും പഠിച്ചത് ജീവിതത്തിൽ പകർത്തി കാണിച്ചു കൊടുക്കാനും വേണ്ടി സമർപ്പിച്ച ഉസ്താദിനെ സംബന്ധിച്ചിട ത്തോളം ദർസ് ഒരു ലഹരിയായിരുന്നു- ആത്മീയമായ ഒരാനന്ദം! രോഗത്തിന്റെ എല്ലാ വേദനകളിൽ നിന്നും ഉസ്താദിന് കാവൽ കിട്ടി യിരുന്നത് സബ്ഖിലൂടെയായിരുന്നു. ഉസ്താദ് പറയാറുണ്ട്; നിങ്ങൾ സബ്ഖിന് മുന്നിൽ വന്നിരിക്കുമ്പോഴെല്ലാം കാലിനും കയ്യിനും ഭയ ങ്കര എരിച്ചിലും പൊരിച്ചിലുമാണ്. സബ്ഖ് തുടങ്ങിയാൽ അതൊക്കെ എവിടെപ്പോയെന്ന് ഒരു പിടിയുമുണ്ടാവില്ല.

പഠനകാലത്ത് സ്വന്തമായി കിതാബ് വാങ്ങാൻ സാധിക്കാതി രുന്ന ഉസ്താദിന് മറ്റുള്ളവരുടെ കിതാബ് നോക്കി പഠിച്ചുണ്ടാക്കിയ അറിവ് പകർന്നു കൊടുക്കുന്ന കാലത്തും കിതാബ് വാങ്ങാൻ തര പ്പെട്ടിരുന്നില്ല. പക്ഷെ, അതൊന്നും കിതാബ് ഓതിക്കൊടുക്കാനുള്ള അഭിനിവേശത്തിന് മുന്നിൽ ഒരു തടസ്സമായിരുന്നില്ല. വീട്ടിലെ പ്രയാ സങ്ങൾ കാരണം ദിവസവും സബ്ഖ് കഴിഞ്ഞ് വീട്ടിലേക്കു പോകാൻ നിർബന്ധിതനായ ഉസ്താദ് പിറ്റേന്ന് അതിരാവിലെ ത്തന്നെ അധികം വാഹനങ്ങളില്ലാത്ത തന്റെ കുഗ്രാമത്തിൽ നിന്നും

വണ്ടി പിടിച്ച് പ്രയാസപ്പെട്ടെത്തി കൃത്യസമയത്തു തന്നെ സബ്ഖ് തുടങ്ങാറുണ്ടായിരുന്നു. മക്കളോ ഭാര്യയോ ആരെങ്കിലും ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്യപ്പെട്ട് പ്രയാസപ്പെടുന്ന അവസരത്തിൽ പോലും സബ്ഖിന്റെ കാര്യത്തിൽ യാതൊരു വിട്ടുവീഴ്ചയുമില്ലാതെ പ്രവർത്തിക്കലായിരുന്നു പ്രതിസന്ധികളെ മറികടക്കാൻ ഉസ്താദ് കണ്ട ഏകമാർഗ്ഗം.

# മറ്റുള്ളവർക്കൊരു ഭാരമാവാതെ

ഭൂമിക്കൊരു ഭാരമാവാതിരിക്കുക എന്നു പറയുന്നതു പോലെ ഒരാൾക്കും യാതൊരു ഉപദ്രവവും ചെയ്യാതെ ജീവിക്കുക എന്നത് എത്ര സൂക്ഷമത പുലർത്തുന്നവർക്കും അപ്രാപ്യമാണ്. എന്നാൽ ഉസ്താദിന്റെ ജീവിതത്തിൽ നിന്നും ലഭിക്കുന്ന ഏറ്റവും വലിയൊരു പാഠമാണ് മറ്റുള്ളർക്കു മനഃപ്രയാസമുണ്ടാക്കാതിരിക്കുക എന്നത്. രോഗം ബാധിച്ച് വേദന കൊണ്ട് പുളഞ്ഞപ്പോഴും മറ്റൊരാളെ സഹായത്തിന് വിളിക്കാൻ കൂട്ടാക്കാതെ എല്ലാം സഹനം കൊണ്ട് നേരിട്ട അപൂർവ്വ ജീവിതമായിരുന്നു അത്.

അവസാനകാലത്ത് അസുഖം മൂർച്ചിച്ച് വീട്ടിൽ വിശ്രമിച്ചിരുന്ന ഉസ്താദിന്റെ അടുത്തേക്ക് കുറേ മുതഅല്ലിമുകളും സഹ ഉസ്താദുമാരും സന്ദർശനത്തിന് ചെല്ലുമ്പോൾ മാത്രമാണ് ദുരിതം കടിച്ചിറക്കി ഇങ്ങനെയൊരാൾ ഈ നാട്ടിൽ ജീവിച്ചിരിക്കുന്നു എന്ന് നാട്ടുകാർ അറിഞ്ഞത്. അതുവരെ ഉസ്താദിനെ അറിഞ്ഞിരുന്ന കൂട്ടുകാരായ ഏതാനും പേർ ഉസ്താദിന്റെ പ്രയാസങ്ങളറിയുന്നത് ഈ സന്ദർശനത്തോടെയാണ്. എല്ലാം അല്ലാഹുവിൽ ഭരമേൽപ്പിച്ച്

ഉസ്താദ് കഴിഞ്ഞ് കൂടി. സ്വന്തം മക്കളും ഭാര്യയും പോലും മനഃപ്രയാസത്തിലാകാതിരിക്കാൻ കഠിന പ്രയത്നം ചെയ്യുന്ന ഉസ്താദിന്റെ പ്രശ്നങ്ങൾ കണ്ടുപിടിക്കുക അത്ര എളുപ്പമായിരുന്നില്ല.

രോഗം മൂർഛിച്ച് നരകയാതന അനുഭവിക്കുമ്പോഴും ആത്മീയപരിസരം ലഭിക്കാനിടയില്ലാത്ത ആശുപത്രിയിൽ കൊണ്ട് പോകുന്നതിനെ ഉസ്താദ് ഇഷ്ടപ്പെട്ടിരുന്നില്ല. ഒടുവിൽ എല്ലാവരുടെയും നിർബന്ധത്തിന് വഴങ്ങി അഡ്മിറ്റ് ചെയ്യാനനുവദിച്ചതിനെപ്പറ്റി പിന്നീട് ഉസ്താദ് പറഞ്ഞത്: "നിങ്ങളെല്ലാവരും എന്റെ കാര്യത്തിലിങ്ങനെ പ്രയാസപ്പെടുന്നത് കാണുമ്പോൾ, നിങ്ങൾ താൽപര്യപ്പെട്ട് മുൻകൈയ്യെടുത്ത ഒരു കാര്യം ഞാൻ കാരണം മുടങ്ങിയാൽ നിങ്ങൾക്കത് മനഃപ്രയാസമുണ്ടാക്കും. അതുകൊണ്ട് സമ്മതിച്ചതാണ്" എന്നായിരുന്നു.

മറ്റൊരിക്കൽ ഡോക്ടറെ കൊണ്ടുവന്ന് പരിശോധിപ്പിച്ചപ്പോൾ അതിനോട് സഹകരിച്ചു നിന്ന ഉസ്താദ് പിന്നീടതിനെക്കുറിച്ച് പറഞ്ഞത്; "അത് കൊണ്ടൊന്നും രോഗം മാറില്ല, അതിനെല്ലാം മഹാൻമാർ തന്നെ വരണം. പിന്നെ, നിങ്ങളൊക്കെ താത്പര്യമെടുത്തു ചെയ്യുന്ന കാര്യമായതിനാൽ ഞാനൊരാൾ കാരണം നിങ്ങൾക്ക് പ്രയാസമുണ്ടാകരുതല്ലോ" എന്നായിരുന്നു.

തനിക്കു നേരിട്ട് ചികിത്സ നടത്തിയിരുന്ന ഏർവാടി ശുഹദാക്കളെ നേരിട്ട് ദർശിച്ചപ്പോൾ ഉസ്താദ് ചോദിച്ചു: എന്തിനാണ് എനിക്കു വേണ്ടി മറ്റുള്ളവരിങ്ങനെ എടങ്ങേറാവുന്നത്? ശുഹദാക്കൾ പറഞ്ഞു: നിങ്ങൾക്ക് കുറേ ആനുകൂല്യങ്ങൾ കിട്ടാനുണ്ട്. അവ ലഭിക്കുക തന്നെ വേണം! ഏറെ താമസിയാതെ ഗവൺമെന്റ് വക ഫ്രീയായിട്ട് മൂന്ന് പോസ്റ്റുകൾ സ്ഥാപിച്ച് വൈദ്യുതി ലഭിക്കൽ, അതുവരെ ഉസ്താദിനെ കാണുക പോലും ചെയ്തിട്ടില്ലാത്ത പലരും

കേട്ടറിഞ്ഞ് വന്ന് ദിനം പ്രതി അഞ്ചാറു ദിവസത്തേക്കു ബാക്കിയാവുന്ന അത്ര അളവിൽ ഭക്ഷണ സാധനങ്ങൾ കൊണ്ടുവന്ന് കൊടുക്കൽ തുടങ്ങിയ ചില കാര്യങ്ങൾ ദുൻയാവിൽ വച്ചു തന്നെ അനുഭവിക്കാനായി.

ഇതിനു സമാനമായ ഒരുപാടനുഭവങ്ങൾ മുൻകാല ഉലമാക്കളുടെ ചരിത്രത്തിൽ നിന്നും കണ്ടെടുക്കാൻ സാധിക്കും. ഒരുറുമ്പിനെപ്പോലും നോവിക്കാതെ കടന്ന് പോയ ആ ജീവിതത്തിൽ നിന്നും ഇനിയുമൊരുപാട് പാഠങ്ങൾ പഠിക്കാനുണ്ട്.

# പരിത്യാഗം കൈമുതലാക്കി

ദുൻയാവിനോട് താൽപര്യമില്ലാതിരിക്കുക എന്നതാണ് പരിത്യാഗം കൊണ്ടർത്ഥമാക്കുന്നത്. ഉഖ്റവിയ്യായ പണ്ഡിതന്റെ ലക്ഷണമായി എണ്ണപ്പെടുന്നതിൽ പ്രധാനപ്പെട്ട ഒന്നാണ് ഇത്. ഉസ്താദിനെ സംബന്ധിച്ചിടത്തോളം ജീവിതം, പരിത്യാഗം എന്നിങ്ങനെ വേർതിരിക്കാനാവാത്ത വിധം അവ രണ്ടും ഒന്നായിരുന്നു. അറിവ് നേടുക, പകർന്ന് നൽകുക എന്നിവ മാത്രം മുന്നിൽ കണ്ടുള്ള ആ ജീവിതത്തിൽ വീടിനോ വസ്ത്രങ്ങൾക്കോ മറ്റു ആഢംബരങ്ങൾക്കോ യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല. ഭാര്യയും മക്കളും ഉള്ളതു കൊണ്ട് അവർക്കൊപ്പം കേറിക്കിടക്കാൻ തനിക്കുമൊരിടം എന്നതിലപ്പുറം വിപണി മോഹിപ്പിക്കുന്ന തരത്തിൽ പെയിന്റടിച്ച് കല്ലുപതിച്ച് കർട്ടൺ തൂക്കി... അങ്ങനെ യാതൊരു വിധ സ്വപ്നങ്ങൾക്കും ആ മനസ്സിൽ ഇടമുണ്ടായിരുന്നില്ല.

അല്ലാഹുവിന്റെ പരീക്ഷണത്തിന്റെ പല ഘട്ടങ്ങളിലായി കുട്ടശ്ശേരിയിൽ നിന്നും പേലേപ്പുറത്തേക്ക്, അവിടെ നിന്നും പാണായിയിലേക്ക്, പാണായിയിൽ നിന്നും തിരിച്ച് വീണ്ടും പേലേപ്പുറത്തേക്ക്, അവിടെ നിന്ന് വീണ്ടും കുട്ടശ്ശേരിയിലെ ഇപ്പോഴത്തെ സ്ഥിരം വീട്ടിലേക്ക് എന്നിങ്ങനെ വീടുകൾ മാറിത്താമസിക്കേണ്ടി വന്നിട്ടുണ്ട്. പേലേപ്പുറത്ത് അങ്ങാടിയിലെ പീടികമുറിയുടെ പിന്നിലുള്ള ചരക്കുകൾ സൂക്ഷിക്കാനുപയോഗിക്കുന്ന ഗോഡൗൺ- അതായിരുന്നു വർഷങ്ങളോളം ഉസ്താദ് താമസിച്ചിരുന്ന പേലേപ്പുറത്തുള്ള വാടക'വീട്'. ഗോഡൗണെന്ന് പറഞ്ഞാൽ വെളിച്ചം കടക്കാത്ത രൂപത്തിൽ അടച്ചുകെട്ടിയ ഇടുങ്ങിയ ഒറ്റമുറി! അതിനുള്ളിൽ തന്നെ അടുക്കള, കിടപ്പുമുറി, മക്കൾക്കൊരു മുറി... ഭക്ഷണമുണ്ടാക്കുമ്പോൾ പുകയേൽക്കാതിരിക്കാൻ പുറത്തേക്കിറങ്ങി നിൽക്കണം! അതായിരുന്നു സ്ഥിതി.. അക്കാലത്ത് അഥിതികൾ വരുന്നത് ഉസ്താദിന് മാനസികമായി വിഷമം സൃഷ്ടിച്ചിരുന്നു. കാരണം, സ്വീകരിച്ചിരുത്താൻ ഒരിടമില്ല. ഏക വാതിലിനു മുന്നിലേക്ക് തള്ളി നിൽക്കുന്ന ഭാഗത്തിനു കീഴിൽ തണൽ ലഭിക്കുന്നിടത്താണ് സ്വികരണമുറി. പുറത്താരുടെയെങ്കിലും കാൽപ്പെരുമാറ്റം കേൾക്കുമ്പഴേക്ക് ലജ്ജയോടെ, അഥിതികൾ എന്തു വിചാരിക്കുമെന്ന ഭയത്തോടെ, ധൃതിയിൽ പുറത്തേക്കിറങ്ങി വരും. പിന്നെ പുഞ്ചിരിതൂകി, സൽക്കരിച്ച്, അവരെ യാത്രയാക്കും- അൽഹംദുലില്ലാഹ്!

കിടപ്പാടമില്ലാതെ ബുദ്ധിമുട്ടുമ്പോൾ വസ്ത്രത്തിന്റെ കാര്യം ശ്രദ്ധിക്കാനെവിടെ നേരം..? പക്ഷെ, ഉള്ള രണ്ടോ മൂന്നോ കൂട്ടു വസ്ത്രം അലക്കിയും ഉണക്കിയും നീലം മുക്കിയും ഇസ്തിരിയിട്ടും ജുമുഅയും പെരുന്നാളും മറ്റു വിശേഷദിനങ്ങളും കഴിച്ചുകൂട്ടിയ ത്യാഗത്തിന്റെയും സഹനത്തിന്റെയും ആൾരൂപമായിരുന്നു ഉസ്താദ്. പരാതികളില്ല, കുറ്റം പറച്ചിലുകളില്ല, എല്ലാം അല്ലാഹു

വിന്റെ പരീക്ഷണങ്ങളെന്നു സമാധാനിക്കും. അതിൽ വിജയി ക്കാനുള്ള കരുത്ത് നൽകണേയെന്ന് മനമുരുകി പ്രാർത്ഥിച്ചു കൊണ്ടുള്ള ആ ജീവിതം, മറ്റുള്ളവർക്ക് വേണ്ടി വെളിച്ചം തീർത്ത് മെഴുകുതിരിയായി ഉരുകിത്തീർന്നു. വഫാത്തിന്റെ ഏതാനും ദിവ സം മുമ്പ് ഉസ്താദ് സബ്ഖിൽ പറഞ്ഞു: "കുട്ടികളേ, നിങ്ങൾ അല്ലാ ഹുവേ ഞങ്ങളെ നീ എടങ്ങേറിലാക്കല്ലേ എന്ന് ദുആ ചെയ്യരുത്. കാരണം, അല്ലാഹു ഒരാളെയും ബുദ്ധിമുട്ടാക്കുന്നവനല്ല. മറിച്ച്, എടങ്ങേറിൽ നിന്നും ഞങ്ങളെ രക്ഷപ്പെടുത്തണേ.. എന്നു ദുആ ചെയ്യണം". ശിഷ്യർക്കു ഉപദേശങ്ങളും സംശയം തീർക്കാനെത്തു ന്നവർക്ക് മറുപടികളും കൊടുത്ത് ആ ധന്യജീവിതം കല്ലുകളും മുള്ളുകളും വഹിച്ച് ഒഴുകിപ്പരന്നു.

സ്ഥാപനത്തിൽ വന്ന് കിതാബുകൾ കാണുമ്പോഴേക്ക് എല്ലാ പ്രയാസങ്ങളും മറക്കുന്ന ഉസ്താദ് തന്റെ വേദനകൾ ആരോടും പങ്കുവെച്ചിരുന്നില്ല. എല്ലാവരോടും ചിരിച്ച്, സബ്ഖിൽ തന്റെ ഉസ്താ ദുമാരിൽ നിന്നും കേട്ട തമാശകൾ ഉദാഹരണം പറഞ്ഞ് മുന്നോട്ട് നീങ്ങുമ്പോൾ ശിഷ്യർക്കോ സ്ഥാപനത്തിലെ മറ്റ് ഉസ്താദുമാർക്കോ അംഗുലീ പരിമിതമായ സൗഹൃദങ്ങൾക്കോ മനോവേദനയുടെ ഒരു സൂചന പോലും ഉസ്താദ് നൽകിയിരുന്നില്ല.

ഇത്രയും കാലത്തെ ജീവിതത്തിനിടക്ക് തനിക്ക് റാഹത്തു ണ്ടായിട്ടുള്ളത്, പരിചയക്കാർ കണ്ടറിഞ്ഞ് സഹായിച്ച് നിർമിച്ച് കൊടുത്ത കുട്ടശ്ശേരി മഹല്ലിലെ ഇപ്പോഴുള്ള വീട്ടിലേക്ക് താമസം മാറിയ ശേഷമാണെന്ന് ഉസ്താദ് പറയാറുണ്ടായിരുന്നു. വഫാതിന്റെ ഏതാനും ആഴ്ചക്കാലം മുമ്പ് മാത്രം കുടിയിരുന്ന് താമസം തുട ങ്ങിയ ആ വീടിന്റെ അവസ്ഥയും മെച്ചമായിരുന്നില്ല. വാടക കൊടു ക്കാതെ തന്റെ ഭാര്യക്കും മക്കൾക്കും സ്ഥിരതാമസത്തിനു സൗക ര്യമായല്ലോ എന്ന ഒരൊറ്റ ആശ്വാസം മാത്രം. നിലത്ത് വെറും

പൊടിമണ്ണ്, തേച്ചിട്ടില്ല, സ്വന്തമായി കിണറില്ല. അങ്ങനെ പരിമിതി കൾ അടുക്കി വെച്ചുണ്ടാക്കിയ ഒരു വീട്. ദർസിനും ദീനീസേവന ത്തിനും വേണ്ടി സമർപ്പിച്ച ആ ജീവിതത്തിൽ ഇത്തരം കാര്യങ്ങൾ മെച്ചപ്പെടുത്തുന്നതിനായി സഹായം തേടി അനുകമ്പ പിടിച്ചു പറ്റാനും വിലപിക്കാനും താൽപര്യമുണ്ടായിരുന്നില്ല.

# ആത്മീയബന്ധങ്ങൾ

ആത്മീയമായി ഉന്നതി കൈവരിച്ച മഹാൻമാരുമായുള്ള നിരന്തര സമ്പർക്കങ്ങളും ചെന്നെത്താൻ കഴിയുന്ന മഖ്ബറകളിലെല്ലാമുള്ള സിയാറത്തുകളും വ്യക്തിജീവിതത്തിൽ പാലിച്ച തഖ്വ:യും സൂക്ഷമതയുമെല്ലാമാണ് ഉസ്താദിന്റെ ആത്മീയമായ പുരോഗതികളുടെ നിദാനമെന്ന് നിസ്സംശയം പറയാവുന്നതാണ്.

കുണ്ടൂരിൽ ദർസ് നടത്തുന്ന കാലത്തുണ്ടായ കുണ്ടൂർ ഉസ്താദുമായി ബന്ധപ്പെട്ട ഒരു സംഭവം ഉസ്താദ് ഒരിക്കൽ പറയുകയുണ്ടായി. കുണ്ടൂർ ഉസ്താദിന്റെ മിക്ക യാത്രകളിലും അന്ന് ഉസ്താദിനെയാണ് ഒപ്പം കൂട്ടാറുണ്ടായിരുന്നത്. ഒരിക്കൽ ഉസ്താദിനേയും കൂട്ടി കുണ്ടൂർ ഉസ്താദ് മമ്പുറം മഖാമിൽ ചെന്ന് അകത്തേക്ക് കടക്കുന്ന വിശാലമായ അകത്തളത്തിന്റെ ഒരു മൂലയിലിരുന്നു. കുണ്ടൂർ ഉസ്താദിന്റെ ദുആക്ക് ആമീൻ പറയാമല്ലോ എന്ന സന്തോഷത്തോടെ ഒരു പാട് ദുആകൾ പ്രതീക്ഷിച്ചായിരുന്നു ഉസ്താദിന്റെ

ഇരുപ്പ്. എന്നാൽ കുറേ നേരം അവിടെയിരുന്ന ശേഷം "ന്നാ ഞങ്ങൾ പോവ്വാണ്ട്ട്ടോ..." എന്ന് യാത്രാമൊഴി പറഞ്ഞപ്പോഴാണ് ഇത്രയും നേരം കുണ്ടൂർ ഉസ്താദ് മമ്പുറം തങ്ങളോട് സംസാരിക്കുകയായിരുന്നു എന്ന് ഉസ്താദിന് മനസ്സിലായത്.

കുണ്ടൂർ ഉസ്താദിന്റെ വിയോഗത്തിന് ശേഷം മഅ്ദിനിൽ നിന്നും ഒരിക്കൽ ഒരു വിദ്യാർത്ഥി കുണ്ടൂരിലേക്ക് സിയാറത്തിന് പോകുന്നുണ്ടെന്ന് അറിഞ്ഞപ്പോൾ ഉസ്താദ് ആ വിദ്യാർത്ഥിയെ വിളിച്ച് പറഞ്ഞു: "എന്റെ കാര്യത്തിൽ കുണ്ടൂർ ഉസ്താദി നടുക്കൽ പ്രത്യേകം ദുആ ചെയ്യണം. ഉസ്താദിന് എന്നെ അറിയാം. അത് കൊണ്ട് പ്രത്യേകം എന്റെ പേരെടുത്ത് തന്നെ പറയണം". സബ്ഖിൽ കുണ്ടൂർ ഉസ്താദിനെപ്പറ്റി പറയുമ്പോൾ ഉസ്താദിന് നൂറു നാവായിരുന്നു. ലോകാവസാനം അടുക്കുമ്പോൾ അല്ലാഹുവിന്റെ സാമീപ്യം കരസ്ഥമാക്കിയ ആലിമീങ്ങൾ കുറഞ്ഞ് വരുമെന്ന യാദാർത്ഥ്യം ഉസ്താദ് ഇടക്കിടെ ഓർമ്മപ്പെടുത്താറുണ്ട്. ഇത്തരം ഒരു കാലത്ത് ശൈഖുനാ അൽ ഉസ്താദിന്റെ ഉപ്പ മർഹൂം സയ്യിദ് അഹ്മദുൽ ബുഖാരി തങ്ങൾ അവർകളുടെ, പ്രിയ സന്തതികളെ കുറിച്ചുള്ള സ്വപ്നം ഓരോ മുഅ്മിനിനും മാതൃകയാണ്. എല്ലാ ആൺമക്കളും ഉഖ്റവിയായ ആലിമീങ്ങളായി തീരണമെന്ന തീവ്രമായ അഭിലാഷത്തിന്റെ ഫലമാണ് കേരളമിന്നനുഭവിക്കുന്ന മിക്ക ആത്മീയ സദസ്സുകളുടെയും ആവിർഭാവത്തിനു നിദാനം.

ആത്മീയ സദസ്സുകളുടെ മഹത്വം പറഞ്ഞു തന്നിരുന്ന വന്ദ്യരായ ഉസ്താദ് മഅ്ദിൻ സംരംഭമായ സ്വലാത്തിലും വേങ്ങരയിലെ കുറ്റാളൂർ ബദ്ർ മൗലിദ് സദസ്സിലും ആവതുള്ള കാലമത്രയും പങ്കെടുക്കാറുണ്ടായിരുന്നു. അനാരോഗ്യം മൂലം വിഷമിച്ചിരുന്ന സന്നിഗ്ദഘട്ടത്തിൽ പോലും മഅ്ദിൻ സ്വലാത്തിലും കുറ്റാളൂർ ബദ്ർ മൗലിദിലും പങ്കെടുക്കാൻ ഉസ്താദിന് മഹാൻമാരുടെ നിർദേശം

ലഭിക്കാറുണ്ടായിരുന്നു.

അതുപോലെ, കണ്ണൂർ സിറ്റിയിൽ ജോലി ചെയ്തിരുന്ന കാലത്തുണ്ടായ ഒരനുഭവം , ഒഴിവ് കിട്ടുന്ന നേരത്തെല്ലാം വലിയ കറാമത്തുകളുടെ ഉടമയായിരുന്ന സയ്യിദ് മൗലൽ ബുഖാരി തങ്ങളുടെ മഖാമിൽ സിയാറത്തിന് പോകാറുണ്ടായിരുന്നു. സ്വന്തം ജോലി നഷ്ടപ്പെടുമോ എന്ന പേടിയിൽ സഹപ്രവർത്തകരുടെ അറിവ് എത്രത്തോളമുണ്ടെന്ന് അളക്കുന്ന സ്വഭാവമുള്ള ചിലർ അക്കാലത്ത് ഉസ്താദിനെ വന്ന് ശല്ല്യപ്പെടുത്തിയിരുന്നു. കാര്യം പിടികിട്ടിയിട്ടും എല്ലാം അറിഞ്ഞിട്ടും ഉസ്താദ് സഹിച്ചു. കിതാബുകളുമായി അർത്ഥം വെപ്പിക്കാൻ വരുന്നവരോട് ഉസ്താദ് പറയും: “നിങ്ങൾ വായിക്കിൻ ഞാൻ അർത്ഥം പറയാം” അതോടെ ശരിക്കും വിയർക്കുന്ന ആഗതർ കൈപ്പിടിയിലൊതുക്കാനാവില്ല എന്ന് മനസ്സിലാക്കി വാലു ചുരുട്ടി സ്ഥലം വിടും. ഇതേ തുടർന്നുണ്ടായ പ്രതിസന്ധികൾ സഹിക്കാനാവാതായപ്പോൾ ശരിയാവില്ലെന്നുറപ്പിച്ച് സയ്യിദ് മൗലൽ ബുഖാരി തങ്ങളുടെ അടുക്കൽ ചെന്ന് സങ്കടം ബോധിപ്പിച്ചു. ഏറെ വൈകാതെ ഉസ്താദിന് സ്വപ്നദർശനമുണ്ടായി. ഉസ്താദ് പറയുന്നു: “ഞാൻ ഒരു റൂമിലേക്ക് കയറിച്ചെന്നപ്പോൾ വെളുത്ത്, തടിച്ച, മുഖം പ്രകാശിച്ച് കൊണ്ടിരിക്കുന്ന ഒരു ചെറുപ്പക്കാരൻ ബനിയനും മുണ്ടും ഉടുത്ത് ഒരു കട്ടിലിൽ ചാരിയിരിക്കുന്നു. കയറി വന്നപ്പോൾ എന്നോട് ചോദിച്ചു: ‘വല്ലാതെ ബുദ്ധിമുട്ടുന്നുണ്ടല്ലേ..? ഒരാഴ്ചകൊണ്ട് എല്ലാം ശരിയാകും..’ അതോടെ സ്വപ്നം അവസാനിച്ചു. പിന്നീട് ഒരാഴ്ച കഴിഞ്ഞപ്പോഴേക്കും എനിക്കവിടെ നല്ലൊരു ജോലി കിട്ടി, എനിക്കവിടെ നിൽക്കേണ്ടി വന്നിട്ടില്ല”. ഇത് ഈ സബ്ഖിന് പുറത്ത് പോകരുതെന്നും ഉസ്താദ് പ്രത്യേകം പറഞ്ഞു. ഇക്കാലത്തു തന്നെയാണ് ഉസ്താദിന് വിഷ ചികിത്സക്കുള്ള ഇജാസത്ത് കിട്ടിയത്. കണ്ണൂർ സിറ്റിയിൽ ജീവിച്ചിരുന്ന ഒരുപാട് കറാമത്തുകളുടെ ഉടമയായിരുന്ന ഒരു വലിയ്യിന്റെയടു

ക്കൽ ഉസ്താദ് നിത്യസന്ദർശകനായിരുന്നു. സന്ദർശകരെല്ലാം വരിയിൽ അവരവരുടെ ഊഴവും കാത്തുനിൽക്കുമ്പോൾ ഉസ്താദ് വരുന്നത് കണ്ടാൽ നേരെ അടുത്തേക്ക് വിളിച്ച് പ്രത്യേക പരിഗണന നൽകുമായിരുന്നു. മഹാൻ ഉസ്താദിന് ചികിത്സ നടത്താനുള്ള ഇജാസത്ത് നൽകാമെന്ന് പറഞ്ഞെങ്കിലും അവയെല്ലാം സ്നേഹപൂർവ്വം നിരസിച്ചു. ഒടുവിൽ നിർബന്ധത്തിന് വഴങ്ങി വിഷമിറക്കാനുള്ള ഇജാസത്ത് മാത്രം വാങ്ങി മടങ്ങി.

അസുഖം കാരണം ആശുപത്രിയിൽ കിടന്ന് പ്രയാസപ്പെടുന്ന നേരത്ത് ആശ്വാസം കിട്ടാനായി ശിഷ്യരെയെല്ലാം വിളിച്ചുവരുത്തി അസ്മാഉൽബദ്റും നാരിയത്തുസ്സ്വലാത്തും ദിക്റും ദുആകളുമെല്ലാം ചൊല്ലാൻ നിർദേശിച്ചത് എന്തുമാത്രം ആശ്വാസകരമായിരുന്നെന്ന് ഉസ്താദ് പിന്നീടൊരിക്കൽ സൂചിപ്പിച്ചിട്ടുണ്ട്. രോഗത്തിന്റെമേൽ ക്ഷമ കിട്ടാനായി മഹാനായ അയ്യൂബ് നബി(അ)ന്റെ പേരിൽ ഇരുപത്തിയൊന്ന് ഫാതിഹ ഓതാൻ പറയാറുണ്ടായിരുന്നു. കോഴിക്കോട് മെഡിക്കൽ കോളേജിലേക്ക് കൊണ്ട് പോകാൻ സമ്മതം ചോദിച്ചപ്പോൾ ഉസ്താദ് പറഞ്ഞത്; “ഇവിടെ കിടന്ന് മരിക്കാനാണ് വിധിയെങ്കിൽ ഈ കുട്ടികളുടെ ദിക്റും ദുആകളും കേട്ട് മരിക്കാനാണെനിക്കിഷ്ടം എന്നായിരുന്നു. കാരണം, മെഡിക്കൽ കോളേജിൽ ഒന്നോ രണ്ടോ പേരെ മാത്രമേ രോഗിയോടൊപ്പം അനുവദിക്കുകയൊള്ളൂ..” മാത്രമല്ല, അന്യസ്ത്രീകളായ നഴ്സുമാരുടെ പരിചരണം ഉസ്താദിന് സങ്കൽപിക്കാൻ പോലുമാവാത്ത കാര്യമായിരുന്നു.

മഹാൻമാരുടെ സഹായവും ചികിത്സയും കൊണ്ടാണ് അസുഖം ഭേദമായതെന്ന് ഉസ്താദ് എപ്പോഴും പറയാറുണ്ടായിരുന്നു. കഠിനമായ രോഗം കാരണം നിസ്കരിക്കാൻ വലിയ ബുദ്ധിമുട്ട് നേരിട്ടിരുന്നതിനാൽ ഉള്ളാളത്ത് സിയാറത്തിന് പോയപ്പോൾ

പ്രയാസങ്ങൾ നീങ്ങിക്കിട്ടാൻ മനംനൊന്ത് പരിസരം മറന്ന് പൊട്ടിക്കരഞ്ഞ് സങ്കടം ബോധിപ്പിച്ചപ്പോൾ പിറ്റേന്ന് അവിടെ നിന്ന് മടങ്ങുമ്പോഴേക്ക് എല്ലാ പ്രയാസങ്ങളും നീങ്ങിക്കിട്ടി. അവിടെ നിന്നും വന്ന ശേഷം ഉസ്താദ് പറഞ്ഞു: "ഇൻശാഅല്ലാഹ്, ഇനിയും അവിടെ പോകണം, എന്റെ പ്രയാസങ്ങളെല്ലാം ഉള്ളാളത്ത് ഏൽപ്പിക്കണം. പറയേണ്ടവരോട് പറഞ്ഞാൽ ഇത്രനേരം മതി എല്ലാം തീർന്നുകിട്ടാൻ". ഉസ്താദ് പറഞ്ഞ് തന്ന ഓരോ അനുഭവത്തിലും ഒരുപാട് പാഠങ്ങളുണ്ട്.

തെന്നിന്ത്യയിലെ പ്രസിദ്ധമായ ഏർവാടി ശുഹദാക്കളെയായിരുന്നു മിക്കസമയത്തും ഉസ്താദ് സന്ദർശിക്കാറുണ്ടായിരുന്നത്. തൽഫലമായി ഇബ്റാഹീം ബാദുഷ(റ), മകൻ അബൂത്വാഹിർ(റ), ഹക്കീം ഡോക്ടർ(റ) തുടങ്ങിയ പുണ്യ പുരുഷൻമാരായ ശുഹദാക്കളുമായി ആത്മീയ ബന്ധം സ്ഥാപിക്കാൻ ഉസ്താദിന് കഴിഞ്ഞു. സ്കാനിംഗ് റിസൽട്ടിൽ കുടലിനു മാരകമായ രോഗം ബാധിച്ചതാണെന്ന് കണ്ടെത്തിയതിനെത്തുടർന്ന് പഴുപ്പേറിയതിനാൽ മലാശയം വരെ മുറിച്ച് നീക്കണമെന്ന് ഡോക്ടർമാർ നിർദേശിച്ചപ്പോൾ, അവയെല്ലാം നിരസിച്ച് കൊണ്ട് ഓപ്പറേഷന് വഴങ്ങില്ലെന്ന് കടുംപിടുത്തം നടത്തിയത് ഏർവാടിയിൽ നിന്നുള്ള നിർദേശപ്രകാരമായിരുന്നുവെന്ന് ഉസ്താദ് പിന്നീട് പറഞ്ഞിട്ടുണ്ട്.

ഇത്തരം സംഭവങ്ങളൊന്നും ഉസ്താദ് ആരോടും പറയാറില്ല. എന്നാൽ ഇങ്ങനെയുള്ള ബന്ധങ്ങളെപ്പറ്റി സൂചന കിട്ടിയപ്പോൾ, വീട്ടിൽ വിശ്രമത്തിലായിരുന്ന ഉസ്താദിനെ കാണാൻ ചെന്ന സമയത്ത് പലപ്പോഴായി ശിഷ്യൻമാരും ഉസ്താദുമാരും ചോദിച്ചറിഞ്ഞതാണ്. പെരിന്തൽമണ്ണയിലെ മൗലാനാ ഹോസ്പിറ്റലിൽ കഴിയുന്ന സമയത്ത് ഇബ്രാഹീം ബാദുഷ തങ്ങൾ വന്ന് ഹക്കീം ഡോക്ടർ ഒപ്പം നിന്ന് ചികിത്സിക്കുമെന്നും പേടിക്കേണ്ടതില്ലെന്നും പറഞ്ഞ

തായി ഉസ്താദ് ഓർമ പങ്കുവെച്ചിരുന്നു. മറ്റൊരു സംഭവം, മൗലാനയിൽ നിന്നും ഡിസ്ചാർജ്ജ് ചെയ്യുന്ന സമയത്ത് വലിയൊരു സംഖ്യ ബില്ല് വരാൻ സാധ്യതയുള്ളതിനാൽ, ഉസ്താദിന്റെ സാമ്പത്തിക സ്ഥിതി ബോധ്യപ്പെടുത്തി വല്ല ഇളവും ലഭിക്കുമോ എന്നറിയാൻ കുറച്ചു പേർ മാനേജരെ കാണാൻ ചെന്നു. അവർ ചർച്ച തുടങ്ങുമ്പോഴേക്ക് എല്ലാവരെയും അത്ഭുതപ്പെടുത്തിക്കൊണ്ട് നന്നേ ചുരുക്കി ബില്ലെഴുതി. വലിയ ആശ്ചര്യത്തോടെയും സന്തോഷത്തോടെയും മടങ്ങിവന്ന അവർ, ഈ സംഭവം സൂചിപ്പിച്ചപ്പോൾ പുഞ്ചിരിച്ചുകൊണ്ട് ഉസ്താദ് പറഞ്ഞു: "ബില്ല് വളരെ കുറവായിരിക്കുമെന്ന് ബാദുഷ തങ്ങൾ വന്ന് നേരത്തേ അറിയിച്ചിരുന്നു". മൗലാനാ ഹോസ്പിറ്റലിൽ നിന്നും മെഡിക്കൽ കോളേജിലേക്ക് പോകാൻ തീരുമാനിച്ചപ്പോൾ പോകേണ്ട തിയ്യതി കഴിഞ്ഞിരുന്നെങ്കിലും തൊട്ടടുത്ത വ്യാഴാഴ്ചയിലെ മജ്ദിൻ സ്വലാത്തിൽ പങ്കെടുക്കണമെന്ന് ശാഠ്യം പിടിച്ച ഉസ്താദ് സ്വലാത്തിൽ പങ്കെടുത്ത് ആത്മീയ സായൂജ്യമടഞ്ഞാണ് മെഡിക്കൽ കോളേജിലേക്ക് പുറപ്പെട്ടത്.

കോഴിക്കോട് മെഡിക്കൽ കോളേജിൽ നിന്നും സ്കാനിംഗ് എടുത്തപ്പോഴുണ്ടായ സമാനമായ ഒരു സംഭവം ഒപ്പമുണ്ടായിരുന്ന ഒരാൾ ഓർക്കുന്നു; ഡോക്ടർ സ്കാനിംഗ് ചെയ്യാൻ പറഞ്ഞപ്പോൾ പണമില്ലാതെ എന്തു ചെയ്യണമെന്നറിയാതെ എല്ലാവരും അന്തിച്ചു നിൽക്കുംബോൾ ഉസ്താദ് പറഞ്ഞു: "നാളെ പണം കിട്ടുമെന്ന് ബാദുഷ തങ്ങൾ അറിയിച്ചിട്ടുണ്ട് നിങ്ങൾ സ്കാനിംഗ് എടുത്തോളൂ..." എന്നിട്ടും പലർക്കും ഒറ്റയടിക്ക് വിശ്വസിക്കാൻ പ്രയാസം. വരുന്നേടത്ത് വെച്ചു കാണാം എന്ന നിലക്ക് സ്കാനിംഗിന് തയ്യാറെടുത്തു കൊണ്ടിരിക്കുമ്പോൾ പിറ്റേന്നു രാവിലെ ഒരാൾ വന്നു; ഉസ്താദിനെന്നും പറഞ്ഞ് ഒരാൾ കുറെ പണം തന്നു പോയി. ആകാംക്ഷയടക്കാനാവാതെ എല്ലാവരും അപരിചിതനായ ആ

വ്യക്തിയെ അന്വേഷിച്ചു പോയെങ്കിലും കണ്ടെത്താനായില്ല.

മെഡിക്കൽ കോളേജിൽ നിന്നും ഡിസ്ചാർജ്ജ് ചെയ്യുമ്പോൾ മൂന്നാഴ്ച കഴിഞ്ഞു ഒരു ടെസ്റ്റിനു വരണമെന്ന് നിർദേശിച്ച പ്രകാരം അവിടേക്ക് പോകാൻ വേണ്ടി ശിഷ്യനുമൊത്ത് റോഡിലേക്കിറങ്ങിയപ്പോൾ ഉസ്താദ് പറഞ്ഞു; "മെഡിക്കൽ കോളേജിലേക്ക് ഇനി പോകലുണ്ടാകില്ല, അങ്ങിനെത്തന്നെയായിരിക്കും ഡോക്ടർമാരും പറയുക. ഇതാരോടും പറയാൻ പാടില്ല". പിന്നീടു ടെസ്റ്റിന്റെ റിസൽട്ട് വന്നപ്പോൾ ഡോക്ടർ പറഞ്ഞു: "ഓപ്പറേഷൻ ചെയ്യാനാവാത്ത വിധം രോഗം കൂടിയിട്ടുണ്ട്. ഇനി ഇവിടെ വന്നിട്ടു കാര്യമില്ല". ഇക്കാര്യം ഏർവാടി ശുഹദാക്കൾ വന്നു പറഞ്ഞു കൊടുത്ത പ്രകാരം ഉസ്താദ് മുൻകൂട്ടി പ്രവചിക്കുകയായിരുന്നു.

പിന്നീട് നിംസ് ഹോസ്പിറ്റലിൽ കഴിയുന്ന നേരത്ത് വന്ദ്യരായ ശൈഖുനാ അൽ ഉസ്താദ് അവർകൾ ഉസ്താദിനെ സന്ദർശിക്കാൻ വന്ന സംഭവം മറക്കാനാവാത്ത ഒരു അനുഭവമാണ്. ഒന്നര മണിക്കൂറിലധികം ഇനി ജീവിക്കാനാവില്ല എന്ന ഡോക്ടർമാരുടെ വിധിയെഴുത്ത് കേട്ട് ഞെട്ടിത്തരിച്ചിരിക്കുന്ന ഉസ്താദുമാരുടെയും ശിഷ്യൻമാരുടെയും മുന്നിലേക്ക് ആശ്വാസ വചസ്സുകളുമായി ശൈഖുന വരുമ്പോൾ ഉസ്താദ് അബോധാവസ്ഥയിലായിരുന്നു. ദയനീയമായ ആ രംഗം കണ്ട് താങ്ങാനാവാതെ ശൈഖുനയുടെ കണ്ണ് നിറഞ്ഞു. ദീർഘനേരം ദിക്റുകൾ ചൊല്ലി മന്ത്രിച്ച് ഊതിയ നേരത്താണ് ഉസ്താദ് മയക്കം വിട്ടുണരുന്നത്. മുമ്പിൽ നിൽക്കുന്നത് ആരാണെന്ന് തിരിച്ചറിഞ്ഞപ്പോൾ എന്തു ചെയ്യണമെന്നറിയാതെ വിഷമിച്ച ഉസ്താദ് പ്രയാസപ്പെട്ട് എഴുന്നേൽക്കാൻ ശ്രമിച്ചു. അപ്പോൾ ശൈഖുന തടഞ്ഞു കൊണ്ട് അവിടെ കിടന്നോളൂ എന്ന് പറഞ്ഞു. അപ്പോഴേക്കും ശൈഖുനയുടെ നിയന്ത്രണം നഷ്ടപ്പെട്ടു. പൊട്ടിക്കരയാൻ തുടങ്ങിയതോടെ ചുറ്റും കൂടി നിന്നിരുന്ന

മറ്റു ഉസ്താദുമാരും ശിഷ്യഗണങ്ങളും പിടിച്ച് നിൽക്കാനാവാതെ വിങ്ങിപ്പൊട്ടി. ശൈഖുന സമാധാനിപ്പിച്ചു കൊണ്ട് പറഞ്ഞു, "മൂസ മുസ്‌ലിയാരേ, നിങ്ങൾക്കെന്താണ് ആവശ്യമുള്ളത്? ഒക്കെ ശരി യാവും, എല്ലാ അസുഖവും മാറി പഴയ പോലെ കുട്ടികൾക്ക് ദർസെ ടുക്കാൻ വരണം!"- ഇങ്ങനെ നീണ്ട ആശ്വാസ വചനങ്ങൾ കേട്ട് ഉസ്താദ് നിർവൃതിയോടെ കിടന്നു. തുടർന്ന് ശൈഖുനാ വിങ്ങി പ്പൊട്ടി ദുആ ചെയ്തപ്പോൾ തേങ്ങിക്കരയുന്ന ശിഷ്യരോട് ഉസ്താദ് ഉറക്കെ ആമീൻ ചൊല്ലാൻ പറഞ്ഞു. ശൈഖുനയുടെ കരഞ്ഞുകല ങ്ങിയ കണ്ണുകൾ ആത്മചൈതന്യത്താൽ തിളങ്ങി. ഒടുവിൽ ശൈഖുനാ യാത്ര പറയുമ്പോൾ എല്ലാവരുടെ മുഖത്തും ഒരു മഴ പെയ്ത് തോർന്ന ആശ്വാസം! തെളിഞ്ഞ മുഖത്തോടെ, നിറഞ്ഞ മനസ്സോടെ എല്ലാവരും ശൈഖുനായുടെ വാക്കുകൾ മനസ്സിൽ ഉരു വിട്ടു. " മാറും, എല്ലാ അസുഖവും ഭേദമാകും, ഉസ്താദ് വന്ന് ദർസ്സെടുക്കുക തന്നെ ചെയ്യും." റമളാനിന് ശേഷം ഉസ്താദ് ദർസെ ടുക്കാനായി വന്നപ്പോൾ ശൈഖുനായുടെ വാക്കുകൾ അക്ഷരം പ്രതി പുലർന്നത് കണ്ട് ശിഷ്യർ സന്തോഷാശ്രുകണങ്ങൾ പൊഴിച്ചു. അല്ലാഹുവിന് സ്തുതി!

ബഹുവന്ദ്യരായ ശൈഖുന അൽ ഉസ്താദ് മന്ത്രിച്ചതോടെ അതുവരെയുണ്ടായിരുന്ന രോഗാവസ്ഥക്ക് ശമനം ലഭിച്ചു. മന്ത്രിച്ച ആ നിമിഷം തൊട്ട് പിന്നീടൊരിക്കലും അതുവരെ അനുഭവപ്പെട്ടി രുന്ന കഠിന വേദന തന്നെ തൊട്ട് തീണ്ടിയിട്ടില്ലെന്ന് ഉസ്താദ് പറ യുകയുണ്ടായി. ഭൗതിക ചികിത്സകളല്ല, ആത്മീയ ചികിത്സകൾ കൊണ്ട് മാത്രമേ രോഗം ഭേദമാവുകയുള്ളൂ എന്നറിയാവുന്നതിനാൽ ഉടൻ ഡിസ്ചാർജ്ജ് ചെയ്യിച്ച് ഉസ്താദിനെ വീട്ടിലേക്ക് കൊണ്ട് പോയി. ഇങ്ങനെ മഹാൻമാരുടെ കാവലിലായി കഴിഞ്ഞുകൂടിയ ജീവിതത്തിലുടനീളം അവരുടെ മേൽ ഫാതിഹ ഓതി കാവൽ തേടിക്കൊണ്ടാണ് ഉസ്താദ് തന്റെ ഓരോ പ്രവർത്തനത്തിനും

തുടക്കം കുറിക്കാറുള്ളത്. ഒരിക്കൽ വസ്ത്രം ധരിച്ച് സ്ഥാപനത്തിലേക്ക് പുറപ്പെടാൻ തയ്യാറായി വീട്ടിൽ നിന്നിറങ്ങുമ്പോൾ ഏർവാടി ശുഹദാക്കളുടെ മേൽ ഫാതിഹ ഓതി അവരോട് കാവൽ തേടിയ സംഭവം ഒപ്പമുണ്ടായിരുന്ന ശിഷ്യൻ ഓർമ്മിക്കുന്നു. ആത്മീയമായി ഉന്നതി കൈവരിച്ച, അല്ലാഹു പ്രത്യേകം തിരഞ്ഞെടുത്ത അടിമകൾക്കു മാത്രം ലഭിക്കുന്ന അപൂർവ്വ സൗഭാഗ്യമാണ് വേദനക്കു പകരം മരണം ആനന്ദലഹരിയായി അനുഭവപ്പെടുക എന്ന് മഹാൻമാർ പഠിപ്പിക്കുന്നു. വന്ദ്യരായ ഉസ്താദ് അക്കൂട്ടത്തിൽ പെട്ടവരായിരുന്നു എന്നതിന് തെളിവായി മരണത്തിന്റെ സുഖാനുഭൂതിയിൽ സ്ഖലനം സംഭവിച്ചിരുന്നതായി മയ്യിത്ത് കുളിപ്പിച്ചവർ സാക്ഷ്യപ്പെടുത്തുന്നു.

# രണ്ട് സന്ദർശകർ

ഉസ്താദിന്റെ സ്വഭാവമഹിമയുടെയും പെരുമാറ്റ നന്മയുടെയും കാന്തിക വലയത്തിൽ അകപ്പെട്ട ഒരാളും തന്നെ രണ്ടാമതൊരിക്കൽ കൂടി ഉസ്താദിനെ സന്ദർശിക്കാതെ പിന്തിരിഞ്ഞിട്ടില്ല.

ഒരിക്കൽ കേരളത്തിലെ തെക്കൻ ജില്ലയിൽ നിന്നും പൊന്നാനിയിലെ മഊനത്തുൽ ഇസ്ലാം സഭയിൽ വന്ന് ഇസ്ലാം സ്വീകരിച്ച അമ്പതു വയസ്സുകാരനായ ഒരാൾ ജോലിയന്വേഷിച്ച് നടക്കുകയായിരുന്നു. വൈദ്യം പഠിച്ചിരുന്ന മുഹമ്മദ് എന്ന പേര് സ്വീകരിച്ചിരുന്ന അയാൾ, മുസ്ലിമാണെന്നു തെളിയിക്കുന്ന സർട്ടിഫിക്കറ്റ് ഉപയോഗിച്ച് മാന്യമായ ഒരു തൊഴിൽ തേടിയാണ് ഒടുവിൽ മലപ്പുറത്തെത്തിയത്. ആരോ വഴി അറിയിച്ചു കൊടുത്തത് പ്രകാരം മലപ്പുറം കുന്നുമ്മലിലെ വാദീസലാം സെന്ററിൽ എത്തിയപ്പോഴേക്കും അദ്ധേഹത്തിന്റെ വസ്ത്രം മുഷിഞ്ഞു നാറിയിരുന്നു. പലയിടങ്ങളിലും ജോലി തേടി അലഞ്ഞെങ്കിലും മുസ്ലിമാണെന്നു അഭിമാനിച്ചു നടന്നിരുന്ന പലരും മുഹമ്മദ് വൈദ്യരുടെ ആവശ്യ

ങ്ങൾക്കു നേരെ വാതിലുകൾ കൊട്ടിയടച്ചപ്പോൾ മൂന്ന് ദിവസത്തോളം കടത്തിണ്ണകളിൽ കിടന്നാണ് അദ്ദേഹം നേരം വെളുപ്പിച്ചത്. വാദീസലാമിൽ നിന്നും കിട്ടിയ ഒരെഴുത്തുമായി സ്ഥാപനത്തിലേക്കു കയറിവന്ന അയാളെ ഉസ്താദ് സ്വീകരിച്ചിരുത്തി വിവരങ്ങളെല്ലാം അന്വേഷിച്ചു മനസ്സിലാക്കി. ശേഷം വയറു നിറയെ ഭക്ഷണം കഴിപ്പിക്കുകയും തുടർന്ന് തന്റെ സ്വന്തം തോർത്തും സോപ്പും എടുത്ത് കൊടുത്ത് മുഷിഞ്ഞ വസ്ത്രങ്ങൾ അലക്കി ഉണക്കാൻ ഉസ്താദ് വൈദ്യരെ സഹായിച്ചു. മുസ്‌ലിം സഹോദരൻമാർ തന്നെ സഹായിക്കുമെന്ന അവസാന പ്രതീക്ഷയും കെട്ടു പോകുന്ന നേരത്ത് തനിക്കു സംരക്ഷണം തന്ന ഉസ്താദിന്റെ സ്വഭാവഗുണത്തിൽ ആകൃഷ്ടനായ മുഹമ്മദ് വൈദ്യർ അഗാധമായ സ്നേഹബന്ധം സ്ഥാപിച്ചെടുത്തു. പിന്നീട് പലപ്പോഴും അദ്ധേഹം ഉസ്താദിനെ സന്ദർശിച്ച് രാത്രി താമസിച്ചു മടങ്ങും. അത്പോലെ വൈലത്തൂരിനടുത്തുള്ള കുറ്റിപ്പാലയിൽ വീടെടുത്ത് വൈദ്യശാല നടത്തിയിരുന്ന അദ്ധേഹത്തിന്റെയടുക്കൽ പോയി ഉസ്താദും രാത്രി താമസിക്കാറുണ്ടായിരുന്നു. പിന്നീട് പുത്തനത്താണിക്കടുത്തുള്ള കൻമനത്തേക്ക് വൈദ്യർ സ്ഥലം മാറിയപ്പോഴും സൗഹൃദം തുടർന്നു. അക്കാലത്ത് കൻമനത്ത് ദർസിൽ പഠിച്ചിരുന്ന ഒരു മുതഅല്ലിം ഉസ്താദിനെക്കുറിച്ച് വൈദ്യർ പറഞ്ഞ വാക്കുകൾ ഇപ്പോഴും കൃത്യമായി ഓർക്കുന്നു; "ഒരു മിഠായി കിട്ടിയാൽ അതിനെ രണ്ടായി പകുത്ത് ഒരു കഷ്ണം നമുക്ക് തന്ന ശേഷമേ മറ്റേ പകുതി കഴിക്കുകയുള്ളൂ.."

മലപ്പുറം ഹാജിയാർപള്ളിക്കടുത്തുള്ള ഒരു ചെറുപ്പക്കാരൻ ഇടക്കിടെ ഉസ്താദിനെ സന്ദർശിക്കാറുണ്ടായിരുന്നു. ഒരു വിഷയത്തിന്റെ മസ്അലയുടെ നാലു വശങ്ങളും മനസ്സിലാക്കി തന്ന ഉസ്താദിനെ അയാൾക്കൊരിക്കലും മറക്കാനാവില്ലായിരുന്നു. അയാൾ ഉസ്താദിനെ സന്ദർശിക്കുമ്പോഴെല്ലാം ഒപ്പം ധാരാളം ഫ്രൂട്ട്സുകളും

പലഹാരങ്ങളും സമ്മാനമായി കൊണ്ടുവന്നു കൊടുത്തു. അവസാനകാലത്ത് ആ ചെറുപ്പക്കാരനെ ക്കുറിച്ച് ഉസ്താദിനോട് അന്വേഷിച്ചപ്പോൾ പറഞ്ഞു; ഹോസ്പിറ്റലിൽ കിടക്കുമ്പോൾ അവിടെ വന്നിരുന്നു.

# ദർസെടുക്കാൻ തിരിച്ചെത്തുന്നു

ശൈഖുനാ അൽ ഉസ്താദ് മന്ത്രിച്ചതിന്റെ ഫലമായി അസുഖം ഭേദപ്പെട്ടതോടെ മഅ്ദിനിലെത്തി കുട്ടികൾക്ക് ദർസ് എടുക്കാനുള്ള ആഗ്രഹം ഉസ്താദിന്റെ മനസ്സിനെ വേട്ടയാടി. അങ്ങിനെ 2010 ൽ റമാളാനിന് ശേഷം ദർസ് ആരംഭിച്ചപ്പോൾ കഠിനമായ രോഗത്തിന്റെ ക്ഷീണം മാറിയിട്ടില്ലായിരുന്നു വെങ്കിലും നന്നേ പ്രയാസപ്പെട്ട് സ്ഥാപനത്തിൽ എത്തി. കിതാബോതിക്കൊടുക്കാൻ തുടങ്ങുന്നതിന്റെ മുമ്പായി ശൈഖുനാ അൽ ഉസ്താദിനോട് സമ്മതം ചോദിച്ച് തുടങ്ങണമെന്നായിരുന്നു ഉസ്താദിന് താൽപര്യം. പക്ഷെ, സ്ഥാപനത്തിലെത്തിയിട്ടും ശൈഖുനയെ സന്ദർഷിക്കാൻ സാധിച്ചില്ല. അടുത്ത ദിവസം കഴിയുമെന്ന് പ്രതീക്ഷിച്ചെങ്കിലും അന്നും സാധിച്ചില്ല. ഇതു മൂലം രണ്ടു ദിവസം വളരെ ടെൻഷനടിച്ചായിരുന്നു കഴിച്ചു കൂട്ടിയത്. ഒരു കാര്യവും ചെയ്യാൻ താൽപര്യമുണ്ടായിരുന്നില്ല. അടുത്ത ദിവസം വളരെ ഉത്സാഹത്തോടെ ചെന്ന് ശൈഖുനയെക്കണ്ട് ആശീർവാദവും അനുഗ്രഹവും വാങ്ങിയപ്പോൾ എന്തെന്നില്ലാത്ത സന്തോഷം! അതിനെ കുറിച്ച് വിശദീക

രിച്ചപ്പോൾ ഉസ്താദിന് നൂറുനാവായിരുന്നു. ശൈഖുനയുടെ ബൈളാവിയുടെ ദർസിൽ പങ്കെടുത്ത് വളരെയധികം റാഹത്തോടെയാണ് പുതു വർഷത്തിലെ ദർസ് ആരംഭിച്ചത്.

ഏകദേശം രണ്ടാഴ്ചയോളമേ ദർസ് നീണ്ട് നിന്നുള്ളൂ. വഫാത്തിന്റെ ഒരാഴ്ച മുമ്പ് തന്നെ ദുൻയാവിലെ ജീവിതം അവസാനിച്ചതായി ഉസ്താദിന്ന് വ്യക്തമായ ധാരണയുണ്ടായിരുന്നു. പിന്നീടുള്ള ഓരോ നിമിഷവും മരണത്തിലേക്കുള്ള ഒരുക്കങ്ങളായിരുന്നു. ഒക്ടോബർ 24 ാം തീയ്യതി ഞായറാഴ്ച വൈകുന്നേരം നാട്ടിലേക്ക് പോകുന്നതിന് മുമ്പ് തന്നെ സന്ദർശിക്കാനെത്തിയ മർക്കസിൽ പഠിക്കുന്ന ശിഷ്യനോട് ഉസ്താദ് പറഞ്ഞു: “ഞാൻ നിന്നോട് വസിയ്യത്ത് ചെയ്യുകയാണ്. ഇനി എനിക്കിത് പറയാൻ കഴിഞ്ഞ് കൊള്ളണമെന്നില്ല. അസ്വാഭാവികമായി എനിക്ക് വല്ലതും ഉണ്ടായാൽ എന്നെ ഹോസ്പിറ്റലിലേക്ക് കൊണ്ടു പോകാൻ നീ സമ്മതിക്കരുത്. അന്യ സ്ത്രീകളായ നേഴ്സുമാരെ കൊണ്ട് എന്നെ തൊടീക്കരുത്. എനിക്ക് ബോധമുണ്ടെങ്കിൽ ഞാൻ സമ്മതിക്കില്ല. ബോധമില്ലാതെ വന്നാൽ നീയതിന് തടസ്സം നിൽക്കണം. പിന്നെ എന്തെങ്കിലും രേഖകളൊക്കെ ആവശ്യമായി വന്നാൽ അതൊക്കെ വീട്ടിലുണ്ട്. നീ വന്ന് എടുക്കണം. ഞാനിനി അതൊന്നും എടുക്കാൻ വന്നു കൊള്ളണമെന്നില്ല”. ഇത്രയും കേട്ടപ്പോഴേക്കും ശിഷ്യൻ നിയന്ത്രണം നഷ്ടപ്പെട്ട് പൊട്ടിക്കരഞ്ഞ് പോയി. സ്ഥാപനത്തിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിയേയും വിളിച്ച് ഇതേ വസിയ്യത്ത് ആവർത്തിച്ചു.

മരണത്തിന് മുമ്പ് പറയാനുള്ളതെല്ലാം പറഞ്ഞ് വെക്കുകയായിരുന്നു ആ മഹാൻ. കടങ്ങളുടെയും മറ്റു ബാധ്യതകളുടെയും കണക്കുകൾ വ്യക്തമായി രേഖപെടുത്തി ഭാര്യയെ ഏൽപ്പിച്ചിരുന്നു. ആവശ്യം പൂർത്തീകരിച്ച ശേഷം ഒരു നിമിഷം പോലും

അധികം ചിലവഴിക്കാതെ വളരെ ധൃതിയിൽ സ്ഥാപനത്തിലേക്ക് തന്നെ മടങ്ങി വന്നു. ഉസ്താദിന് എങ്ങോട്ടോ പെട്ടെന്ന് യാത്ര തിരിക്കാനുള്ളത് പോലെ താടിയും മുടിയും വെട്ടി ശരിയാക്കിയിട്ട് പോകാമെന്ന് ഭാര്യ പറഞ്ഞു നോക്കിയപ്പോൾ വേഗം മഅ്ദിനിലെ ത്തെണമെന്ന് പറഞ്ഞ് പരസഹായം കൂടാതെ ഓട്ടോ പിടിച്ച് തിര ക്കിട്ട് ചൊവ്വാഴ്ച രാവിലെ തന്നെ പുറപ്പെട്ടു.

എത്രയും പെട്ടെന്ന് നാഥന്റെ സന്നിധിയിലേക്ക് മടങ്ങാനുള്ള ധൃതിയായിരുന്നു എല്ലാം. അവസാനമായി മഅ്ദിനിലെ പടികൾ ചവിട്ടി കയറുമ്പോൾ ഇനിയൊരു കയറ്റം തനിക്ക് വരാനില്ലെന്ന റിഞ്ഞ് മനസ്സ് നിറഞ്ഞ പുഞ്ചിരിയോടെ ഉസ്താദ് കുത്ബ്ഖാനയി ലേക്ക് ചെന്നു. വന്നതു മുതൽ സാധാരണയിൽ കവിഞ്ഞ് മൗനി യായിരുന്നു ഉസ്താദ്. സന്ദർശകരോട് പുഞ്ചിരിയോടെ വിശേഷ ങ്ങൾ പറഞ്ഞെങ്കിലും ഉത്തരം ഒന്നോ രണ്ടോ വാക്കിലൊതുക്കി തികഞ്ഞ മുഖപ്രസന്നതോയോടെ മൗനത്തിലേക്ക് വലിഞ്ഞു. എന്നാൽ മുഖത്ത് യാതൊരു വിഷമവും പ്രകടമായിരുന്നില്ല. പലരും ദീർഘനേരം ഒന്നും സംസാരിക്കാനാവാതെ തികഞ്ഞ മുഖപ്രസ ന്നതയോടെ ഇരുന്നിട്ടും കൂടുതലൊന്നും പറയാത്തതെന്തേ എന്നാ ശ്ചര്യപെട്ട് മൗനം മാത്രം കൈ മാറി തിരിച്ചു പോന്നു. പഞ്ചാ യത്ത് തിരഞ്ഞെടുപ്പിന്റെ ഫലം വന്നപ്പോൾ പുറത്ത് റോഡിൽ രാഷ്ട്രീയക്കാർ കുത്തഴിഞ്ഞാടുമ്പോഴും ജനവാതിൽ തുറന്ന് എന്ത് സംഭവിക്കുന്നു വെന്ന് നോക്കാൻ പോലും ശ്രമിച്ചില്ല. അനശ്വര ലോകത്തേക്കുള്ള യാത്രക്കൊരുങ്ങുന്ന ഉസ്താദിന് മുന്നിൽ നശ്വ രമായ ദുൻയാവിന്റെ ആഹ്ലാദങ്ങൾ അപ്രസക്തമായിരുന്നു.

ബുധനാഴ്ച രാത്രി ഭക്ഷണം കഴിക്കാനിരിക്കുമ്പോൾ ഉസ്താദ് വളരെ സന്തോഷവാനായാണ് കാണപ്പെട്ടത്. കൂടെയിരിക്കുന്ന മുദരിസുമാരായ ഉസ്താദ് ശഫീഖ് മിസ്ബാഹിയോട് താൻ കണ്ട

സ്വപ്നത്തെ കുറിച്ച് ഉസ്താദ് വിവരിച്ചു: "ഞാൻ പതിവിലും കവിഞ്ഞ് നന്നായി തടിച്ച് രോഗം വരുന്നതിന് മുമ്പുണ്ടായിരുന്നതിനേക്കാൾ ആരോഗ്യത്തോടെ നല്ല വെള്ള വസ്ത്രം ധരിച്ച് യാത്ര പോകുന്നതായി കണ്ടു". ഉസ്താദിന്റെ വിവരണത്തിൽ ആശ്ചര്യം തോന്നിയെങ്കിലും റബ്ബിന്റെ വിളിക്ക് ഉത്തരം നൽകിയുള്ള യാത്രയാണ് ഉസ്താദ് സൂചിപ്പിക്കുന്നതെന്ന് വൈകിയാണ് ഉസ്താദുമാർ മനസ്സിലാക്കിയത്. ചുറ്റുമുള്ളവർക്ക് തന്റെ വേർപാടിനെ കുറിച്ച് സൂചനകൾ നൽകുകയായിരുന്നു ഉസ്താദ്. വ്യാഴാഴ്ച ഉച്ചവരെ ദർസ് എടുത്ത് ഉസ്താദ് പിന്നീട് ദിക്റിലും സ്വലാത്തിലുമായി കഴിഞ്ഞു കൂടി.

സാധാരണ നാട്ടിൽ വെച്ച് താടിയും മുടിയും വെട്ടാറുള്ള ഉസ്താദ് വെള്ളിയാഴ്ച ഉച്ചക്ക് ശേഷം ശിഷ്യനെ വിളിച്ച് താടിയും മുടിയും നന്നാക്കി, നഖം വെട്ടി ശരിപ്പെടുത്തി, വസ്ത്രം മാറി. പഴയ വസ്ത്രം കൊണ്ടുപോകാനൊരുങ്ങിയ ശിഷ്യനോട് ഉസ്താദ് പറഞ്ഞു: അത് ഇനി പെട്ടെന്ന് ഒന്നും അലക്കണമെന്നില്ല, സാവധാനം ഒഴിവു പോലെ മതി.

തന്റെ ജീവിതത്തിൽ ഉടനീളം മുൾവിരിച്ച പാതകളിൽ താങ്ങും തണലുമായ സഹ ദർമിണിയെ അവസാനമായി വിളിച്ചത് ഇദ്ദയുടെ മസ്അല ഓർമിപ്പിക്കാനായിരുന്നു. ഇദ്ദയുടെ കാലാവധിയും ഇദ്ദാ കാലത്ത് പാലിക്കേണ്ട മര്യാദകളുമെല്ലാം വിശദീകരിച്ച ഉസ്താദ് തന്റെ മക്കളുടെ കാര്യവും ഓർമപെടുത്താൻ മറന്നില്ല, നല്ല നിലക്ക് വളർത്താൻ വസിയ്യത്ത് ചെയ്ത് ഫോൺ കട്ട് ചെയ്തു.

രാത്രി പതിനൊന്ന് മണി ആയപ്പോൾ ചെറിയൊരു ശാരീരികാസ്വസ്ഥ്യം തോന്നിയ ഉസ്താദ് കുട്ടികളോടെല്ലാവരോടും വന്ന് മഹാന്മാരുടെ പേരിൽ ഫാതിഹ ഓതാൻ പറഞ്ഞു. ഫാതിഹ ഓതിയ

ശേഷം എല്ലാവരോടുമായി യാസീൻ, നാരിയത്ത് സ്വലാത്ത, ബുർദ, ബദർ മൗലീദ്, സുയൂഫ് നസ്സ്വാറ്, മദനി മൗലിദ്, ഹിസ്ബുൽ ബഹ്റ് എന്നിവ ഉറക്കെ ചെല്ലാൻ നിർദേശിച്ചു. ദിക്റുകളെ കൊണ്ട് മുഖരിതമായ അന്തരീക്ഷത്തിൽ ഉസ്താദ് കണ്ണടച്ച് കിടന്നു. "ഈമാൻ സലാമത്തായി മരിക്കാൻ ദുആ ചെയ്തോളീ.." ഉസ്താദ് ഇടക്കിടെ ഓർമിപ്പിക്കുന്നുണ്ടായിരുന്നു. ഉസ്താദിന്റെ മുഖത്ത് ശാന്തത തളം കെട്ടി നിന്നു. ആസന്നമായ മരണത്തെ കുറിച്ച് വ്യക്തമായ ധാരണയുണ്ടായിരുന്ന ഉസ്താദിന്റെ മുഖത്ത് ഭയത്തിന്റെയോ വെപ്രാളത്തിന്റയോ നേരിയ ലാഞ്ചന പോലും പ്രകടമായിരുന്നില്ല. ഇടക്കിടെ ഉസ്താദ് കണ്ണു തുറന്ന് ചുറ്റുപാടുമുള്ളവരെ ശ്രദ്ധിച്ചു. പലരും അടക്കി പിടിച്ച് കരയുന്നുണ്ടായിരുന്നു. പലനിലക്കും തന്റെ മരണത്തെ കുറിച്ച് ഉസ്താദ് സൂചിപ്പിച്ചിരുന്നുവെങ്കിലും പുലരുമ്പോഴേക്കും എല്ലാം ശിഫയാകുമെന്ന് വിശ്വസിക്കാൻ ശ്രമിച്ച് കരഞ്ഞു കലങ്ങിയ കണ്ണുകൾ നാഥനോട് അസ്വസ്ഥകൾ നീങ്ങാൻ വേണ്ടി ഇരന്നു. അതിനിടെ ഓത്തിന്റെ ശബ്ദം അൽപം കുറക്കാനാവശ്യപ്പെട്ട ഉസ്താദ് അടുത്തിരുന്ന ശിഷ്യനോട് കലിമ ചൊല്ലി തരാനാവശ്യപ്പെട്ടു. കണ്ണീരിൽ കുതിർന്ന ഒരു കരച്ചിലായിരുന്നു ആദ്യത്തെ മറുപടി. "ഉസ്താദേ എല്ലാവരും ദുആ ചെയ്യുന്നുണ്ട് എല്ലാം പെട്ടെന്ന് ശരിയാകും". അവൻ ഉസ്താദിനെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. "ഞാൻ മരിക്കുകയാണ്, നീ കലിമ ചൊല്ലി താ". ഉസ്താദ് ആവർത്തിച്ചു. ചുറ്റുമുള്ള അടക്കി പിടിച്ച കരച്ചിലുകൾ ഉച്ചത്തിലായി. ശബ്ദം താഴ്ത്തി ഓത്തു തുടരാൻ പറഞ്ഞ ഉസ്താദ് ചൊല്ലി കൊടുത്ത കലിമ വ്യക്തമായി ഏറ്റു ചൊല്ലി. ചുറ്റുമുള്ളവർ ഇടറുന്ന അധരങ്ങളോടെ ഓത്ത് തുടർന്നു.

ചുറ്റുമുള്ള പള്ളികളിൽ നിന്ന് സുബ്ഹി ബാങ്ക് ഉയർന്നപ്പോഴാണ് സമയത്തെ കുറിച്ച് ബോധ്യം വന്നത്. കുറച്ചു പേരെ റൂമിൽ നിർത്തി ബാക്കിയുള്ളവർ നിസ്കാരത്തിനായി പോയി. അവശേ

ഷിച്ചവർ ഓത്തും ദുആയും തുടർന്നു. അൽപം ആശ്വാസം തോന്നിയ ഉസ്താദ് എഴുന്നേറ്റിരുന്ന് കുറച്ച് ചായ കുടിച്ചു. അതോടെ ചുറ്റുമുള്ള ശിഷ്യന്മാരുടെ മുഖത്ത് ആശ്വാസത്തിന്റെ തെളിച്ചം പരന്നു. അല്ലാഹുവിനോട് നന്ദി പറഞ്ഞ് ഓത്തും ദുആയും തുടർന്നു. അൽപം കഴിഞ്ഞ് ഉസ്താദിനെ താങ്ങി ഇരുത്തിയിരുന്ന ശിഷ്യന്റെ മടിയിലേക്ക് തല ചാഴ്ച്ച് വെച്ച് വീണ്ടും കലിമ ചൊല്ലി തരാൻ ആവശ്യപെട്ടു. ഖുർആനിന്റെ മധുര ശബ്ദം കേട്ട്, കലിമ ചൊല്ലി ഉസ്താദ് പതുക്കെ കണ്ണുകളടച്ചു. നെറ്റിയിൽ പൊടിഞ്ഞ വിയർപ്പുകണങ്ങൾ ശിഷ്യന്മാർ തുടച്ചു കൊടുത്തു. ചുണ്ടിൽ ഒരു ചെറു പുഞ്ചിരിയും ബാക്കി വെച്ച് ആ കണ്ണുകൾ എന്നെന്നേക്കുമായി അടഞ്ഞു. ഇന്നാ ലില്ലാഹി......

MOOSA USTHAD SMARANIKA



മഹത്തായ മാതൃകാ ജീവിതത്തിന്റെ ഉടമയായിരുന്ന മൂസ ഉസ്താദിന്റെ ജീവിതം അടയാളപ്പെടുത്തിയ ചെറു ഗ്രന്ഥമാണിത്. പരലോകം ലക്ഷ്യം വെച്ച് ദീനീ സേവനത്തിൽ മാത്രം കഴിഞ്ഞു കൂടിയ അപൂർവ ജന്മങ്ങളിലൊന്നായിരുന്നു ഉസ്താദിന്റേത്. സൂക്ഷ്മത, ആരാധന, ക്ഷമ, അധ്യാപനം, മതവിജ്ഞാനത്തോടുള്ള സ്നേഹം തുടങ്ങി ഉഖ്റവിയ്യായ ഒരു പണ്ഡിതന്റെ മുഴുവൻ ലക്ഷണങ്ങളും സമ്മേളിച്ച ഉസ്താദിന്റെ ജീവിതം ഉൾക്കൊള്ളിച്ച ഈ ഗ്രന്ഥം ഓരോ വിശ്വാസിയും വായിക്കുകയും ജീവിതത്തിൽ പുലർത്തുകയും ചെയ്യേണ്ടതാണ്. ശൈഖുനാ കാന്തപുരം എ.പി. ഉസ്താദ്, ശൈഖുനാ സയ്യിദ് ഇബ്റാഹീമുൽ ഖലീലുൽ ബുഖാരി എന്നിവരുടെ അവതാരികയും ആമുഖവും ഈ ഗ്രന്ഥത്തിന് മാറ്റുകൂട്ടുന്നു.

Design : Ma'din Graphic Design Unit

മഅ്ദിൻ ഇശാഅത്ത് ദഅ്വ കോളേജ്
സ്റ്റുഡന്റ്സ് അസോസിയേഷൻ